

# മലങ്കരസഭ

THE MALANKARA SABHA AUGUST 2022
MALAYALAM MONTHLY, Vol-66, Issue-08 ₹20

'...ഇവരെ റൂഹാതന്നാടകളാൽ ശോഭിതരാക്ക.

# 13TH ANNIVERSARY



IN EVER LOVING MEMORY OF

# Paul M George

Executive Director, The Muthoot Group



Your life was a celebration of ideals, values, compassion and care. With each passing year, your legacy and enduring beliefs continue to live on in our hearts.



PAUL GEORGE
GLOBAL SCHOOL
Courage | Compassion | Equality | Integrity



The Muthoot Group

*We Pay*
*Respect and Homage to our*
*Guru*

# Late Lamented H.G. Thomas Mar Athanasios

Founder President of

## THE TRUST OF THE SOCIETY OF St. BASIL

on his 4th Memorial Feast
on 24/08/2022



Trustees, The Trust of the Society of St. Basil, Baroda
Principal, Staff and Students of :

- M.G.M. School, Halol
- St. Paul's English Medium School, Baroda
- St. Paul's Gujarati Medium School, Baroda
- St. Paul's School, Ankleshwar
- Baselios Public School, Baroda

# മഹാപുരോഹിത സന്ദേശം

ദൈവമാതാവായ കന്യകമറിയാമിന്റെ വാങ്ങിപ്പ് പെരുന്നാളിലേക്ക് വിശുദ്ധിയോടെ നാം പ്രവേശിക്കുകയാണ്. കർത്താവിന്റെ അമ്മയുടെ മധ്യസ്ഥത തേടുന്നത് പിതാക്കന്മാർ നമ്മെ പരിശീലിപ്പിച്ചതാണ്. അമ്മയെക്കുറിച്ച് സഭാപിതാക്കന്മാർ നൽകിയിരിക്കുന്ന വർണനകൾ സെദ്റാ പ്രാർത്ഥനകളിലൂടെയും പ്രസംഗങ്ങളിലൂടെയും നമുക്ക് ലഭ്യമാണ്. ത്യാഗവും സഹനവും നിറഞ്ഞ ആ ജീവിതം നമുക്ക് പകർന്നു തരുന്നത് പ്രത്യാശയുടെ പുതുകിരണമാണ്. ഭാഗ്യവതി എന്ന് ലോകം വാഴ്ത്തുന്ന കന്യകമറിയാമിന്റെ ജീവിതം ശെമവൂൻ പറഞ്ഞതുപോലെ ഹൃദയത്തിൽ വാൾ പേറിയായിരുന്നു. യെരുശലേം ദേവാലയത്തിലെ പെരുന്നാൾ കഴിഞ്ഞുള്ള മടക്കയാത്രയിൽ മകനെ നഷ്ടപ്പെട്ടുപോകുന്നത് തിരുവചനത്തിൽ നാം കാണുന്നുണ്ട്. കാൽവറിയിലേക്കുള്ള യാത്രയിൽ ഭാരമേറിയ ക്രൂശുമേന്തി അടിയും തുപ്പലും മുൾക്കിരീടവുമേറ്റ് മകൻ യാത്ര ചെയ്യുമ്പോൾ ആ മാതൃഹൃദയം പിടയുന്നത് വലിയ വെള്ളിയാഴ്ചയിലെ ശുശ്രൂഷയിൽ ഹൃദയസ്പൃക്കായി ചിത്രീകരിക്കുന്നുണ്ട്. കഷ്ടതകളുടെ അനുഭവത്തിൽ ഭാഗ്യത്തിന്റെ വഴി അന്വേഷിക്കുന്ന ആത്മീയമക്കൾക്ക് പ്രചോദനമാണ് മാതാവിന്റെ ജീവിതം. ലോകം വിവക്ഷിക്കുന്നത് സുഭിക്ഷതയുടെ ഭാഗ്യാവസ്ഥയാണ്. അതിനെക്കാളേറെ വിലമതിക്കുന്ന സ്വർഗ്ഗീയമായ ഭാഗ്യജീവിതത്തിലേക്കാണ് ഈ ശൂനോയോ നോമ്പുകാലത്ത് കന്യകമറിയാം നമ്മെ കൂട്ടിക്കൊണ്ടുപോകുന്നത്. നോമ്പ് വിശുദ്ധിയോടെ അനുഷ്ഠിച്ച് കന്യകമറിയാമിന്റെ അനുഗ്രഹീത മധ്യസ്ഥതയിൽ നമുക്ക് അഭയപ്പെടാം.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷന്റെ സുപ്രധാനയോഗം പത്തനാപുരം മൗണ്ട് താബോർ ദയറാ അങ്കണത്തിലെ തോമാ മാർ ദീവന്നാസ്യോസ് നഗറിൽ ഓഗസ്റ്റ് മാസം 4-ാം തീയതി ചേരുകയാണ്. 2022-27 വർഷത്തേക്കുള്ള വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ എന്നിവരുടെ തെരഞ്ഞെടുപ്പാണ് പ്രധാന അജണ്ട. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അപ്പോസ്തോലിക പൈതൃകത്തിന്റെയും ക്രിസ്തുവിന്റെ ശരീരമായ പരിശുദ്ധ സഭയുടെ സംഘബോധത്തിന്റെയും കൂട്ടായ്മയുടെയും സജീവ പ്രതീകമാണ് നമ്മുടെ  മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ. സ്തുതി ചൊവ്വാക്കപ്പെട്ട ഓർത്തഡോക്സ് സഭാ വിശ്വാസികളുടെ സ്വാതന്ത്ര്യവും അവകാശവുമാണ് ഓരോ അസ്സോസിയേഷൻ അംഗത്തിലൂടെയും നടപ്പിലാക്കപ്പെടുന്നത്. ഓരോ ദേവാലയത്തിലെയും വിശ്വാസസമൂഹം അവരുടെ പ്രതിനിധികളായ അസ്സോസിയേഷൻ അംഗങ്ങളിൽ ഭരമേൽപ്പിച്ചിരിക്കുന്ന ഉത്തരവാദിത്തം നിസ്വാർത്ഥമായും ഉചിതമായും നിർവ്വഹിക്കുവാൻ തയ്യാറാകണമെന്ന് സ്നേഹപൂർവ്വം നാം അറിയിക്കുന്നു.

ഭാരതം സ്വാതന്ത്ര്യം നേടിയതിന്റെ 75-ാം വാർഷികം രാഷ്ട്രമൊന്നാകെ ആഘോഷിക്കുകയാണ്. രാജ്യം ഇന്നും സ്വാതന്ത്ര്യത്തിന്റെ പൂർണതയിൽ എത്തിച്ചേർന്നിട്ടില്ല എന്നത് യാഥാർത്ഥ്യമാണ്. അസഹിഷ്ണുതയും വർഗീയതയും തീവ്രവാദവും നമ്മുടെ രാജ്യത്തിന്റെ ആത്മാവിനെ നശിപ്പിക്കുന്നുണ്ട്. രാജ്യത്തിന്റെ അഖണ്ഡതയ്ക്കും ഐക്യത്തിനും കോട്ടം തട്ടുന്ന വിധത്തിൽ പ്രവർത്തിക്കുന്ന പ്രതിലോമ ശക്തികളിൽ നിന്ന് വിമോചനം നേടി സ്വാതന്ത്ര്യത്തിന്റെ പൊൻപുലരിയെ പുൽകുവാൻ നമുക്ക് കൂട്ടായി ശ്രമിക്കാം. ഭാരതത്തിന്റെ ദേശീയസഭ എന്ന നിലയിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഓരോ മക്കൾക്കും രാഷ്ട്രത്തിന്റെ പുരോഗതിക്കായി ഒത്തൊരുമയോടെ പ്രവർത്തിക്കുവാൻ കടമയുണ്ട്. സ്വാതന്ത്ര്യത്തിനുവേണ്ടി അഹോരാത്രം പോരാടിയ ധീരസേനാനികളുടെ ത്യാഗോജ്ജ്വലമായ ജീവിതത്തിന് മുമ്പിൽ പ്രണാമം അർപ്പിക്കുന്നു.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**





# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2022 ഓഗസ്റ്റ് ലക്കം 8. പുസ്തകം 66. വില ₹ 20

LETTER FROM THE EDITOR

അനർഘനിമിഷങ്ങൾ!

സ്വാതന്ത്ര്യത്തിന്റെ എഴുപത്തിയഞ്ച് വർഷങ്ങൾ
'അമൃത മഹോത്സവമായി'
നമ്മുടെ ഇൻഡ്യ ആചരിക്കുന്ന വേളയിൽ
'മലങ്കര സഭാ മാസിക'യ്ക്കും
എഴുപത്തിയഞ്ച് വയസ്സാകുന്നു.
"...നേരെ വിടർന്നു വിലസീടുന്ന നിന്നെനോക്കി
യാരാകിലെന്തു മിഴിയുള്ളവർ നിന്നിരിക്കാം!"
*(കുമാരനാശാൻ)*

തുടക്കം മുതൽ ഇന്നയോളം സഭയിലെ
മഹാപുരോഹിതന്മാരുടെയും വിശ്വാസി
സമൂഹത്തിന്റെയും ഉള്ളം കയ്യിലിരുന്നും
പുതു തലമുറയുടെ വിരൽ സ്പർശത്താൽ
സ്ക്രീനുകളിൽ തെളിഞ്ഞും  ലോകഭാഷയിൽ
അവരോട് സംസാരിച്ചും മരുവുന്നതിനാൽ
നിത്യയൗവ്വനമാണ്.

കേരളത്തിനും ഇൻഡ്യക്കു പുറത്തുമുള്ള
നവതലമുറയ്ക്കായി 'ഇംഗ്ലീഷ് പതിപ്പും'
ആരംഭിച്ചിരിക്കുന്നു. സഭാ മാസിക വിശ്വാസിയുടെ
അഭിമാനവും അവകാശവുമാണ്.
ഓരോ ഭവനത്തിനും ഒരു സഭാ മാസിക എന്ന
ലക്ഷ്യം ഇനിയും അമാന്തിപ്പിച്ചു കൂടാ.
എഴുപത്തിയഞ്ചിനോട് നാം പുലർത്തേണ്ട
ആദരവ് കൂടിയാണത്.

സംഗീതത്തിലെ സപ്തസ്വരങ്ങൾ പോലെ
സഭയുടെ സുവിശേഷ ധ്വനിയിൽ
ശ്രുതിയിണങ്ങിയ നാദമായി
ഏഴ് നവാഭിഷിക്ത മെത്രാപ്പോലീത്താമാർ
നമുക്ക് നൽകപ്പെട്ടിരിക്കുന്നു.

ആഗസ്റ്റ് 4 ലെ മലങ്കര അസോസിയേഷൻ
അതിന്റെ നിയോഗം പൂർത്തീകരിച്ചിരിക്കുന്നു.
പുതിയ സഭാ മേലദ്ധ്യക്ഷനും മേൽപ്പട്ട
വൃന്ദത്തോടും സഭാ പ്രതിനിധികളോടുമൊപ്പം
പുതുകാലത്തെ നമുക്ക് അഭിവാദ്യം ചെയ്യാം.
ബഹിരാകാശം കീഴടക്കുമ്പോഴും തലയ്ക്കു
മുകളിലെ വൃത്താകാശവും ചവുട്ടി നിൽക്കുന്ന
മണ്ണും നമ്മുടേതായിരിക്കട്ടെ!.

**- ഫാ. സഖറിയാ തോമസ് പുതുപ്പള്ളി**

**മലങ്കരസഭ മാസിക**
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234

**പ്രസിഡന്റ്**
ഡോ. യൂഹാനോൻ മാർ
ദീയസ്കോറോസ്
മെത്രാപ്പോലീത്താ

**ചീഫ് എഡിറ്റർ**
ഫാ. സഖറിയാ തോമസ്

**മാനേജിംഗ് എഡിറ്റർ**
ഫാ. തോമസ് രാജു കരുവാറ്റ

**സബ് എഡിറ്റർ**
ഫാ. അലക്സ് തോമസ്
നാഴൂരിമറ്റത്തിൽ

**അംഗങ്ങൾ**
ഫാ.ഡോ. ബിജേഷ് ഫിലിപ്പ്
ഫാ. തോമസ് വർഗീസ് ചാവടിയിൽ
പ്രൊഫ. തോമസ് കുരുവിള
അലക്സിൻ ജോർജ് IPoS
മെർലിൻ റ്റി. മാത്യു

ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

കല:
ജിന്റോ കുറിച്ചി
9947124980
അക്കൗണ്ടന്റ്:
ബിജു വർക്കി
9947804477

4TH ANNIVERSARY OF DEPARTURE IN PEACE



In loving memory of our Dearest Achen

# VERY. REV. V.I. MATHEWS COREPISCOPA

(01-09-1931 - 09-09-2018)

FOUNDER CHAIRMAN, FATHER MATHEWS COLLEGE OF NURSING, BANGLORE

"ആചാര്യേശാ മശിഹാ കുദാശകളർപ്പിച്ചോ
ഈ ആചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം"

Inserted By

**Dr. Renji Isaac Mathews**
**& Family**
**Valiyaparambil Manikalam**









SCAN & PAY



മലങ്കരസഭ
വരിക്കാരാകുവാനും വരിസംഖ്യ പുതുക്കുവാനും
QR CODE SCAN ചെയ്യുക.
പണമടച്ചതിനു ശേഷം 8281661946 എന്ന
വാട്സാപ്പ് നമ്പറിൽ അറിയിക്കുക.




# ദർപ്പണം

ഫാ. ഡോ. ജേക്കബ് കുര്യൻ

## പാലം പണിതതാര്?

ഖലിൽ ജിബ്രാൻ എഴുതിയ കഥകളിൽ "പാലങ്ങളുടെ നിർമ്മാതാക്കൾ" എന്ന പേരിലൊന്നുണ്ട്. അന്ത്യോഖ്യയിലെ അസ്സി നദിയിൽ നിർമ്മിച്ച ഒരു പാലത്തിൽ എഴുതിവച്ചിരുന്നു "അന്ത്യോക്കസ് രണ്ടാമൻ പണിതത്" എന്ന്. ഒരു ദിവസം ഒരു യുവാവ് ആ എഴുത്തിനടുത്ത് എത്തി, "അന്ത്യോക്കസ് രണ്ടാമൻ" എന്നത് കരികൊണ്ട് മായിച്ചിട്ട് "ദൂരത്തുനിന്ന് കഴുതകൾ കല്ലു ചുമന്നു വന്ന്" (പണിതത്) എന്നാക്കി അതുകണ്ടവരിൽ പലരും പറഞ്ഞു ആ യുവാവിനു സമനില തെറ്റിയതായിരിക്കും എന്ന്. ചുരുക്കം ചിലർ മാത്രം ചോദിച്ചു, അയാൾ എഴുതിയതല്ലേ കൂടുതൽ ശരിയെന്ന്.

പാലം പണിയാനും, പള്ളി പണിയാനും, വികസനം കൊണ്ടുവരാനും, ചരിത്രം സൃഷ്ടിക്കുവാനും മുഖാന്തിരമാകുന്നവരുടെ കൂട്ടത്തിൽ മഹാന്മാർ മാത്രമല്ല "കഴുത"കളും ഉണ്ടെന്ന വസ്തുത ആർക്കും നിഷേധിക്കാനാവില്ല. അതുകൊണ്ട് കഴുതകളുടെ പേരുകൾ ആരും എഴുതിവയ്ക്കുവാൻ പ്രതീക്ഷിക്കുമെന്നും തോന്നുന്നില്ല. പക്ഷെ ഒരു കാര്യംസത്യമായി നിലകൊള്ളും. കഴുതകൾ തങ്ങൾ ചെയ്യുവാൻ കടപ്പെട്ടതു ചെയ്യുക എന്നതിലപ്പുറമായി സ്വകാര്യ സ്വപ്നങ്ങൾ കണ്ടിരുന്നില്ല, എന്നാൽ അവയെക്കൊണ്ട് പണിചെയ്യിച്ചവർക്ക് വെവ്വേറെ ധാരാളം സ്വപ്നങ്ങൾ ഉണ്ടായിരുന്നു.

ഇൻഡ്യൻ സ്വാതന്ത്ര്യസമരത്തിന്റെ ബലിയാടുകളായി വെടികൊണ്ട് മരിച്ചവർക്ക് ഒരാഗ്രഹമേ ഉണ്ടായിരുന്നുള്ളു, തങ്ങളുടെ പിൻതലമുറകൾ ഇനിയും ആർക്കും അടിമകൾ ആകരുതേ എന്ന്. എന്നാൽ ആ സ്വാതന്ത്ര്യസമരത്തിനു നായകത്വം വഹിച്ച മുഹമ്മദലി ജിന്നയും, ജവഹർലാൽ നെഹ്രുവും വ്യത്യസ്തങ്ങളായ സ്വകാര്യ സ്വപ്നങ്ങൾ കണ്ടവരായിരുന്നുവെന്ന് പലരും എഴുതിയിട്ടുണ്ട്. നിർഭാഗ്യവശാൽ, അവർ കണ്ട സ്വപ്നങ്ങൾക്കുമപ്പുറം ചില പുതിയ അടിമത്ത വ്യവസ്ഥിതികൾ അവർ നായകത്വം വഹിച്ചിടങ്ങളിൽ രൂപപ്പെടുന്നതിനെ കണ്ട് അവരുടെ ആത്മാക്കളും വിലപിക്കുന്നുണ്ടാവും. പാരതന്ത്ര്യം ഏതു രൂപത്തിലായാലും മൃതിയെക്കാൾ ഭയാനകം തന്നെ, പ്രത്യേകിച്ച് സ്വാതന്ത്ര്യത്തിനുള്ളിൽ അടിച്ചേൽപ്പിക്കപ്പെടുന്ന അടിമത്തങ്ങൾ.



## മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഏഴ് പുതിയ ഇടയന്മാർ

കുന്നംകുളം: പ്രാർത്ഥനകൾ ഇടമുറിയാതെ നിന്ന പഴഞ്ഞിയുടെ പുണ്യഭൂമിയിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് ഏഴു പുതിയ മേല്പട്ടക്കാർ കൂടി വാഴിക്കപ്പെട്ടു. അഭി.എബ്രഹാം മാർ സ്തേഫാനോസ് (ഫാ. എബ്രഹാം തോമസ്), അഭി. തോമസ് മാർ ഇവാനിയോസ് (ഫാ.പി. സി തോമസ്), അഭി. ഡോ.ഗീവർഗീസ് മാർ തെയോഫിലോസ് (ഫാ വർഗീസ് ജോഷ്വാ), അഭി. ഗീവർഗീസ് മാർ പീലക്സിനോസ്, (ഫാ. വിനോദ് ജോർജ്) അഭി. ഗീവർഗീസ് മാർ പക്കോമിയോസ് (കൊച്ചുപറമ്പിൽ ഗീവർഗീസ് റമ്പാൻ), അഭി. ഗീവർഗീസ് മാർ ബർണബാസ് (ഫാ. റെജി ഗീവർഗീസ്), അഭി. സഖറിയാ മാർ സേവേറിയോസ് ( ഫാ. സഖറിയാ നൈനാൻ) എന്നിവരാണ് അഭിഷിക്തരായത്. വിശുദ്ധ കുർബ്ബാനാ മദ്ധ്യേ ആരംഭിച്ച സ്ഥാനാരോഹണ ശുശ്രൂഷയ്ക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമികത്വം വഹിച്ചു. സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും സഹകാർമികരായിരുന്നു.

വിശുദ്ധ കുർബ്ബാനയിൽ കുക്കിലിയോൻ (ധൂപ പ്രാർത്ഥന) സമയത്ത് വി.മദ്ബഹായിൽ പ്രത്യേക സ്ഥലത്ത് ധ്യാനനിരതരായിരുന്ന സ്ഥാനാർത്ഥികളെ ത്രോണോസിന് മുമ്പിലേക്ക് കൊണ്ടുവരികയും കാപ്പ ഒഴികെയുള്ള അംശവസ്ത്രങ്ങളെല്ലാം ധരിച്ച് ശിരസ്സ് ശോശപ്പായാൽ മൂടപ്പെട്ടവരായി സ്ഥാനാർത്ഥികൾ വി.ബലിപീഠത്തിന്റെ മുമ്പിൽ മുട്ടുകുത്തി നിലകൊള്ളുകയും മേൽപട്ടസ്ഥാന ദാന ശുശ്രൂഷ ആരംഭിക്കുകയും ചെയ്തു.

രണ്ട് ഭാഗങ്ങളായിട്ടുള്ള ശുശ്രൂഷയിൽ ദീർഘമായ പ്രാർത്ഥനകൾക്കും ഗാനങ്ങൾക്കും ശേഷം സ്ഥാനാർത്ഥികൾ സഭയുടെ വിശ്വാസ പ്രഖ്യാപനമായ ശൽമൂസാ (സമ്മതപത്രം) വായിക്കുകയും അത് ഒപ്പിട്ട് പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് സമർപ്പിക്കുകയും ചെയ്തു. തുടർന്ന് ശുശ്രൂഷയുടെ പ്രധാനഭാഗമായിട്ടുള്ള പരിശുദ്ധാത്മ ദാനത്തിനായിട്ടുള്ള രഹസ്യ പരസ്യ പ്രാർത്ഥനകളും ശുശ്രൂഷകളും ഓരോരുത്തരുടെയും മേൽ നടത്തപ്പെടുകയും പട്ടത്വ പ്രഖ്യാപനം നിർവ്വഹിക്കപ്പെടുകയും ചെയ്തു. തുടർന്ന് സ്ഥാന വസ്ത്രങ്ങൾ(അംശവസ്ത്രങ്ങൾ) പ.കാതോലിക്കാ ബാവാ തന്നെ മറ്റ് മെത്രാപ്പോലീത്താമാരുടെ സഹകരണത്തോടെ സ്ഥാനാർത്ഥികളെ ധരിപ്പിക്കുകയും സ്ഥാന ചിഹ്നങ്ങളായ കുരിശു മാല അണിയിക്കുകയും സ്ലീബാ നൽകുകയും ചെയ്തു. അവരെ സിംഹാസനങ്ങളിൽ ഇരുത്തി യോഗ്യൻ എന്ന അർത്ഥം വരുന്ന ഓക്സിയോസ് ചൊല്ലി സിംഹാസനം ഉയർത്തുകയും വിശ്വാസി സഹസ്രങ്ങൾ ഓക്സിയോസ് ചൊല്ലി പ.സഭയുടെ പുതിയ ഇടയൻമാരായി അവരെ അംഗീകരിക്കുകയും ചെയ്തു. ഉയർത്തിപ്പിടിച്ച സിംഹാസനങ്ങളിലിരുന്നുകൊണ്ട് പുതിയ ഇടയൻമാർ വി. സുവിശേഷം വായിക്കുകയും ഏറ്റവും അവസാനം ഇടയത്വ ശുശ്രൂഷയുടെ പ്രതീകമായ അംശവടി പുതിയ പിതാക്കൻമാർക്ക് നൽകപ്പെടുകയും അവർ ജനത്തെ ആശിർവദിക്കുകയും പരസ്പരം സമാധാനം നൽകുകയും ചെയ്തു. സ്ഥാനാ രോഹണ ശുശ്രൂഷയ്ക്ക് ശേഷം നവാഭിഷിക്തരിൽ സീനിയറായ അഭി. എബ്രഹാം മാർ സ്തേഫാനോസ് മെത്രാപ്പോലീത്ത വിശുദ്ധ കുർബാന പൂർത്തീകരിച്ചു.തുടർന്ന് നടന്ന അനുമോദന സമ്മേളനം ആരോഗ്യ വകുപ്പ് മന്ത്രി ബഹു. വീണാ ജോർജ് ഉദ്ഘാടനം ചെയ്തു. അർമ്മീനിയൻ സഭയുടെ പ്രതിനിധി ഹൈഗാസുൻ നാജാരിയൻ, റഷ്യൻ ഓർത്തഡോക്സ് സഭയുടെ എക്സ്റ്റേണൽ ചർച്ച് അഫേഴ്സ് സെക്രട്ടറി

# മെത്രാപ്പോലീത്താ സ്ഥാനാരോഹണം



ഫാ. സ്റ്റെഫാൻ ഇഗുമ്നോവ് എന്നിവർ സ്ഥാനാരോഹണ ചടങ്ങുകളിൽ സംബന്ധിച്ചു. ആധുനിക കാലത്ത് പഴഞ്ഞിയുടെ മണ്ണിൽ നടത്തപ്പെട്ട മൂന്നാമത്തെ മേൽപ്പട്ട വാഴ്ചയാണ് 2022 ജൂലൈ 28 ന് പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രലിൽ വെച്ച് നിർവ്വഹിക്കപ്പെട്ടത്. ഇതിന് മുമ്പ് 1815 ലും 1978 ലും ഈ പരിശുദ്ധ ദേവാലയത്തിൽവെച്ച് മേൽപ്പട്ട സ്ഥാനാരോഹണ ശുശ്രൂഷകൾ നടത്തപ്പെട്ടിട്ടുണ്ട്. 1877 ൽ ചിറളയം സെന്റ് ലാസറസ് പള്ളിയിൽ വെച്ച് നടത്തപ്പെട്ട സ്ഥാനാരോഹണ ശുശ്രൂഷയാണ് കുന്നംകുളം ദേശത്ത് വെച്ച് നടന്നിട്ടുള്ള മറ്റൊരു സ്ഥാനാഭിഷേകം. 2010 ൽ കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വച്ചാണ് ഇതിനു മുമ്പ് മെത്രാപ്പോലീത്തൻ സ്ഥാനാരോഹണം നടന്നിട്ടുള്ളത്.

സ്ഥാനാഭിഷിക്തനാകുന്നത് രണ്ടാമത്തെ ബർന്നബാസ്, മൂന്നാമത്തെ പക്കോമിയോസ്, നാലാമത്തെ തെയോഫിലോസ്, അഞ്ചാമത്തെ പീലക് സിനോസ്, ആറാമത്തെ ഈവാനിയോസ്, സേവേറിയോസ്. ദൈവസ്നേഹിതൻ എന്നർഥമുള്ള തെയോഫിലോസ് എന്ന നാമം സ്വീകരിക്കുന്ന നാലാമത്തെ പിതാവാണ് ഗീവറുഗീസ് മാർ തെയോഫിലോസ്. ഗീവറുഗീസ് മാർ പീലക്സിനോസ്, തൊഴിയൂർ സഭയിലെ പിതാക്കൻമാരായ സ്കറിയാ മാർ പീലക്സിനോസ്, ഇടക്കാലത്ത് മലങ്കര മെത്രാപ്പോലീത്താ സ്ഥാനം വഹിച്ച കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സിനോസ് എന്നിവരെ ഒഴിവാക്കിയാൽ മാർ പീലക്സിനോസ് എന്ന പേരിൽ മലങ്കരസഭയിൽ മേൽപ്പട്ടസ്ഥാനം സ്വീകരിച്ച അഞ്ചാമത്തെ പിതാവാണ്. തൊഴിയൂരിലെ മേൽപ്പറഞ്ഞ പിതാക്കൻമാരെ പട്ടികയിൽ നന്ന് മാറ്റിയാൽ രണ്ടാം കാതോലിക്കാ പ. ബസേലിയോസ് ഗീവറുഗീസ് പ്രഥമനാണ് മാർ പീലക്സിനോസ് എന്ന പേര് ആദ്യമായി സ്വീകരിച്ചത്.

ഗീവറുഗീസ് മാർ പക്കോമിയോസ്, പക്കോമിയോസ് എന്ന നാമം സ്വീകരിച്ച മൂന്നാമത്തെ മേൽപ്പട്ടക്കാരനാണ്. കണ്ടനാട് ഇടവകയുടെ മെത്രാപ്പോലീത്താ ആയിരുന്ന ജോസഫ് മാർ പക്കോമിയോസ്, മാവേലിക്കരയുടെ മെത്രാപ്പോലീത്താ ആയിരുന്ന പൗലോസ് മാർ പക്കോമിയോസ് എന്നിവരായിരുന്നു മുൻഗാമികൾ. മാർ ബർന്നബാസ് എന്ന പേരിൽ മെത്രാപ്പോലീത്താ സ്ഥാനം പ്രാപിച്ച ഗീവറുഗീസ് മാർ ബർന്നബാസ് ആ എപ്പിസ്കോപ്പൽ നാമം സ്വീകരിച്ച രണ്ടാമത്തെ പിതാവാണ്. അമേരിക്കൻ മെത്രാസനാധിപനായിരുന്ന മാത്യൂസ് മാർ ബർന്നബാസാണ് ആ പേരിൽ സ്ഥാനമേറ്റ ആദ്യ പിതാവ്.

മാർ സേവേറിയോസ് എന്ന പേരിൽ മെത്രാപ്പോലീത്താ സ്ഥാനം പ്രാപിച്ച സഖറിയ മാർ സേവേറിയോസ്, 1958-ലെ സഭായോജിപ്പിന്റെ പശ്ചാത്തലത്തിൽ പഴയ പാത്രിയർക്കീസ് കക്ഷിയിലെ (1958-നു മുമ്പുള്ള) ഇടവഴിക്കൽ മാർ സേവേറിയോസിനെ കൂടി ഉൾപ്പെടുത്തിയാൽ ആ പേരിൽ സ്ഥാനം പ്രാപിച്ച ആറാമത്തെ മെത്രാപ്പോലീത്തായാണ്.

– ഡെറിൻ രാജു



**2022 ജൂലൈ 28 വ്യാഴം**
**സെ. മേരീസ് ഓർത്തഡോക്സ്**
**കത്തീഡ്രൽ – പഴഞ്ഞി**



















# മെത്രാഭിഷേക ശുശ്രൂഷയിലെ പ്രസംഗം

വേദഭാഗം: 2 തീമോത്തിയോസ് 2:1-5

– ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ

വ. പൗലോസ് അപ്പസ്തോലൻ തന്റെ ശിഷ്യനും സഹപ്രവർത്തകനും സഹചാരിയുമായ തീമോത്തിയോസിനു നല്കുന്ന വ്യക്തിഗത ഉപദേശങ്ങളാണ് ഒന്നും രണ്ടും ലേഖനങ്ങളുടെ ഉള്ളടക്കം. സ്ഥാനാഭിഷേക ശുശ്രൂഷയുടെ രണ്ടാം ലേഖനം 1 തീമോത്തിയോസ് ഒന്നു മുതൽ ആറുവരെയുള്ള അദ്ധ്യായങ്ങളിൽ നിന്നുമുള്ള പ്രസക്ത ഭാഗങ്ങളാണ്. ഒരു സഭാ ശുശ്രൂഷകൻ ശ്രദ്ധിക്കേണ്ട, പാലിക്കേണ്ട അടിസ്ഥാനപരമായ കാര്യങ്ങൾ രണ്ടു ലേഖനങ്ങളിലുമായി അടയാളപ്പെടുത്തിയിരിക്കുന്നു.

ഈവേദഭാഗത്തുനിന്നും ഉരുത്തിരിയുന്ന പ്രധാന ചിന്തകൾ:

**1. ക്രിസ്തുയേശുവിലുള്ള കൃപയാൽ ശക്തിപ്പെടുക.**

കർമ്മ മണ്ഡലത്തിലെ കരുത്ത് ദൈവകൃപയുടെ ബലമായിരിക്കണം. ദൈവകൃപയുടെ മഹത്വവും അനിവാര്യതയും നല്ലവണ്ണം ബോദ്ധ്യപ്പെട്ടിട്ടുള്ള ഒരാളായിരുന്നുവല്ലോ വി. പൗലോസ്. ഒരുവേള അദ്ദേഹം അതു വെളിപ്പെടുത്തി. "എങ്കിലും ഞാനാകുന്നതു ദൈവകൃപയാലാകുന്നു" എന്ന് (1 കോരി. 15:10) അനുഗ്രഹീത ദൈവശുശ്രൂഷയുടെ അടിസ്ഥാന ഘടകം, ദൈവകൃപയാണ്. അതു ദൈവശുശ്രൂഷയെ മഹത്വീകരിക്കുന്നു, താലന്തുകളെ ഫലപ്രദമാക്കുന്നു, ലഭിച്ചതിനെയെല്ലാം ഗുണകരവുമാക്കുന്നു.

**a) നിരന്തരമായ ദൈവസംസർഗ്ഗത്തിലൂടെയാണ് കൃപ പ്രാപിക്കേണ്ടത്. എബ്രായ ലേഖന കർത്താവു പറയുന്നു:-**
"അതുകൊണ്ട് കരുണ ലഭിപ്പാനും തത്സമയത്തു സഹായത്തിനുള്ള കൃപ ലഭിപ്പാനുമായി നാം ധൈര്യത്തോടെ കൃപാസനത്തിനു അടുത്തു ചെല്ലുക (4:16) ഈ വാക്യത്തെക്കുറിച്ചു കണ്ട ഒരഭിപ്രായം: "Constantly come to the throne of Grace. Let it be a habit". (സ്ഥിരമായി കൃപാസനത്തോടടുത്തു ചെല്ലുക. അതൊരു സ്വഭാവമായിരിക്കട്ടെ). യേശു ക്രിസ്തുവിനെക്കുറിച്ചുള്ള ഒരു കുറിപ്പിലെ ഒരു വാചകം ഇപ്രകാരമാണ്, "He constantly slipped away to spend time with God the Father" (പിതാവായ ദൈവവുമായി സമയം ചിലവിടേണ്ടതിനു അവൻ സ്ഥിരമായി വഴുതിമാറിയിരുന്നു) ദൈവപുത്രനായ ക്രിസ്തുവിനു ഇത് അനിവാര്യമായി അനുഭവപ്പെട്ടിരുന്നു എങ്കിൽ ബലഹീനരായ നമ്മുടെ കാര്യം പറയേണ്ടതുണ്ടോ?

**b) God gives more grace to the humble.**

ജ്ഞാനികളുടെ ജ്ഞാനിയായ ശലോമോൻ സാക്ഷിക്കുന്നു: "...എളിയവർക്കോ അവൻ കൃപ നൽകുന്നു." (സദൃശ്യവാക്യങ്ങൾ 3:34). പ. പത്രോസ് ശ്ലീഹായും ഈ ആശയത്തിനു ഊന്നൽ നല്കുന്നു.

"...താഴ്മ ധരിച്ചുകൊൾവീൻ, ദൈവം നിഗളികളോടു എതിർത്തു നില്ക്കുന്നു. താഴ്മയുള്ളവർക്കോ കൃപ നല്കുന്നു. (1 പത്രോസ് 5:5) It is the grace of God that makes our ministry graceful (ദൈവകൃപയാണ് നമ്മുടെ ശുശ്രൂഷയെ മനോഹരമാക്കുന്നത്).

ഒരു സഭാ ശുശ്രൂഷകന്റെ ഏറ്റവും വലിയ കൈമുതൽ ദൈവകൃപ മാത്രമാണ്.

**2. സമർത്ഥരായ വിശ്വസ്തരെ ഭരമേല്പിക്ക**

ക്രിസ്തീയ സഭാ ശുശ്രൂഷ പങ്കാളിത്തത്തിന്റേയും കൂട്ടുത്തരവാദിത്വത്തിന്റേയും സഹവർത്തിത്വത്തിന്റേയും ആത്മാവിലുള്ള ദൈവീക കർമ്മമാണ്. ഒരിക്കലും ഒറ്റയാൻ പ്രവർത്തനമല്ല. ഉദാഹരണമായി, മോശ ഇസ്രായേൽ ജനതയുടെ ഏക നേതാവായി നേതൃത്വം നല്കുമ്പോൾ ജനതയുടെ ചെറുതും വലുതുമായ അനേക കാര്യങ്ങളിൽ വ്യാപൃതനാകേണ്ടി വന്ന വേളയിൽ, അമ്മായിപ്പന്റെ ഉപദേശ പ്രകാരം ഒരു രണ്ടാം നിര നേതൃത്വത്തെ കണ്ടെത്തുന്നു. (പുറപ്പാട് 18:17 ഉം ആവ. 1) അങ്ങനെ "ദൈവഭക്തന്മാരും സത്യവാന്മാരും ദുരാദായം വെറുക്കുന്നവരുമായ പ്രാപ്തിയുള്ള പുരുഷന്മാരെ" ആയിരം പേർക്ക്, നൂറ് പേർക്ക്, അൻപതു പേർക്ക്, പത്തുപേർക്ക് അധിപന്മാരായി കണ്ടെത്തുന്നു. അവർ എഴുപതുപേരായിരുന്നു. യേശുക്രിസ്തു തന്നോടുകൂടെയിരുപ്പാനും പ്രസംഗിപ്പാനും പ്രവർത്തനത്തിനയപ്പാനുമായി പന്തിരുവരെ തെരഞ്ഞെടുത്തു. (വി. മർക്കോ. 3:13-14).

വി. പൗലോസിന്റെ കാര്യത്തിൽ സഹപ്രർത്തകരുടെ ഒരു നീണ്ട നിര തന്നെ കണ്ടെത്തുവാൻ കഴിയും. Its a ministry of fellowship and partnership (ഇതു കൂട്ടായ്മയുടേയും പങ്കാളിത്വത്തിന്റെയും ശുശ്രൂഷയാണ്). It's a ministry of Co-operation and companionship (സഹകരണത്തിന്റേയും സൗഹൃദത്തിന്റേയും ശുശ്രൂഷയാണ്).

ഒരുവേള കർത്താവിന്റെ അടുത്തു സെബദിമക്കളുടെ അമ്മ കടന്നു വന്നിട്ടു തന്റെ മക്കളിൽ ഒരുവനെ തന്റെ രാജ്യത്തിൽ ഇടത്തും മറ്റൊരാളെ വലത്തും ഇരുത്തണമെന്ന അപേക്ഷ സമർപ്പിച്ചപ്പോൾ കർത്താവു പറഞ്ഞ മറുപടി വി. മത്തായി 20:22,23 വാക്യങ്ങളിൽ കാണുന്നു. ഇതു ബാക്കി പത്തുപേരിൽ നീരസ്സമുണ്ടാക്കി. യേശുതമ്പുരാൻ അവരെ അടുക്കെ വിളി ച്ചു അവരോടു പറഞ്ഞു: "ജാതികളുടെ അധിപന്മാർ അവരിൽ കർത്തൃത്വം ചെയ്യുന്നു എന്നും, മഹത്തുക്കൾ അവരുടെമേൽ അധികാരം നടത്തുന്നു എന്നും നിങ്ങൾ അറിയുന്നു. നിങ്ങളിൽ അങ്ങനെ അരുത്" (വാക്യം: 25). (They lord it overthem and exercise authority over them). അതു അടിച്ചമർത്തുന്ന, അധികാരം കൈയ്യാളുന്ന രീതിയാണ്. ഇതു ക്രിസ്തുശിഷ്യരുടെ ശൈലിയായിരിക്കരുതെന്നു വ്യക്തമായി ബോദ്ധ്യപ്പെടുത്തുന്നു. ഇതു വ്യത്യസ്തതയുടെ നേതൃശൈലിയിലാണ് (A different style of leadership). 26-28 വരെയുള്ള വാക്യങ്ങളിൽ ക്രിസ്തു ശിഷ്യന്മാരിൽ നിന്നും പ്ര



തീക്ഷിക്കപ്പെടുന്ന രീതി എങ്ങനെയായിരിക്കണമെന്നും വ്യക്തമാക്കുന്നു. അതു ശുശ്രൂഷാ-ദാസമനോഭാവത്തിലെ ക്രിസ്തു മാതൃക മാത്രമായിരിക്കണമെന്നു സാരാംശം.

ക്രിസ്തീയ സഭാ ശുശ്രൂഷ ക്രിസ്തുവിന്റെ ശുശ്രൂഷയുടെ തുടർച്ചയാണ്. എങ്കിൽ ക്രിസ്തു മാതൃകയാകുന്ന വ്യത്യസ്തയുടെ Servant leadership style (ദാസ ശുശ്രൂഷാ) രീതി ആകണം. അതു മറ്റുള്ളവരിൽ നേതൃത്വപാടവം വളർത്തുന്ന, മററുള്ളവരെ ശ്രദ്ധയോടെ കേൾക്കുവാൻ സന്മനസ്സുള്ള, സഹാനുഭൂതിയുടെ ആത്മാവിൽ കാര്യവിചാരകബോധത്തോടെ പ്രവർത്തിക്കുന്ന ദാസ-ശുശ്രൂഷാ നേതൃത്വമാണ്. ധാർഷ്ട്യ ധിക്കാരഭാവമല്ല. From a dictating, domineering style to a synergistic style of Servant leadership. കീഴടക്കി, അടിച്ചമർത്തി ഭരിക്കുന്ന ശൈലിയല്ല. സമന്വയ-സഹകരണ-കൂട്ടുത്തരവാദിത്വ പ്രവർത്തന ശൈലിയാണ്.

ഇൻഡ്യ സ്വതന്ത്രമാകുന്നതിനു പത്തുവർഷം മുമ്പു നടന്ന ഒരു പ്രസംഗം 2022 ജൂലൈ 3 മാതൃഭൂമി ആഴ്ചപ്പതിപ്പിലുണ്ടായിരുന്നു. മദ്രാസ് പ്രസിഡൻസി കോളേജിലെ ഇംഗ്ലീഷ് സാഹിത്യഭാഗം മേധാവി പ്രൊഫ കെ. സ്വാമിനാഥൻ, അണ്ണാമലൈ യൂണിവേഴ്സിറ്റിയിലെ വിദ്യാർത്ഥികളോടായി നടത്തിയ പ്രസംഗമായിരുന്നു. അപക്വവും അപകടകരവുമായ നേതൃത്വത്തെക്കുറിച്ചായിരുന്നു പ്രസംഗം. അദ്ദേഹം പറഞ്ഞു; "സ്വന്തം അനുയായികളെ അവിശ്വസിക്കുകയും അവർക്കു പ്രവർത്തന സ്വാതന്ത്ര്യം നിഷേധിക്കുകയും ചെയ്യുന്ന നേതാക്കൾ, അണികൾ പട്ടാള ചിട്ടയോടെ പ്രവർത്തിച്ചാൽ (പറയുന്നതു മാത്രം ചെയ്യുക) മതിയെന്ന് മർക്കടമുഷ്ടിയുള്ളവർ, സ്വതന്ത്രമായി ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന അണികളേക്കാൾ റോബോട്ടിനെപ്പോലെ പെരുമാറുന്നവരെയാണിഷ്ടം അണികളിൽ നിന്ന് എത്രയോ ഉയരെ നില്ക്കുന്ന 'സൂപ്പർമാൻ' നേതാവിനെ നമുക്കാവശ്യമുണ്ടെന്നു തോന്നുന്നില്ല".

വ്യത്യസ്താഭിപ്രായങ്ങൾ കേട്ടും അതിനെക്കുറിച്ച് ചിന്തിച്ചും ജനഹിതം ഗൗരവപൂർവ്വം ശ്രദ്ധിച്ചും നീങ്ങുന്ന രീതിയാണ് സ്വാഗതാർഹം. തന്നിഷ്ട മനോഭാവം ക്രിസ്തീയ ശുശ്രൂഷാരീതിക്കു ചേരുമെന്നു തോന്നുന്നില്ല. ഭരണ സംവിധാനങ്ങളെ നോക്കുകുത്തികളാക്കുന്ന സമീപനങ്ങളും ഭൂഷണമല്ല. ജ്ഞാനികളുടെ ജ്ഞാനിയായ ശലോമോൻ ഓർമ്മിപ്പിക്കുന്നു:

"In an abudance of Counselors there in safety".

(മന്ത്രിമാരുടെ ബഹുത്വത്തിലോ രക്ഷയുണ്ട്) സദൃ. 11:14

നമ്മുടെ രാഷ്ട്രത്തിന്റെ അഭിമാനവും മുൻ രാഷ്ട്രപതിയുമായിരുന്ന ഡോ. എ.പി.ജെ. അബ്ദുൽ കലാമിനെക്കുറിച്ചുള്ള ഒരു നിരീക്ഷണം. "ഭരണ മേഖലയിൽ "Yes sir" പറയുന്നവരേക്കാൾ "No Sir" പറയുന്നവരേ കൂടുതൽ കേട്ടു. എന്നായിരുന്നു.

3) ഈ വേദഭാഗത്തു 3 ഉപമകൾ പ. പൗലോസ് ഉപയോഗിക്കുന്നു. 6-ാം വാക്യവും കൂടി ചേർക്കുമ്പോൾ.

പടയാളി (Solidier) കായികതാരം (athelet) കൃഷിക്കാരൻ (farmer) ഒരു സഭാ ശുശ്രൂഷകൻ ഒരുപോലെ ഇതു മൂന്നുമായിരിക്കണമെന്നു അപ്പസ്തോലൻ ആഗ്രഹിക്കുന്നു. ഈ മൂന്നു കൂട്ടരിൽ നിന്നും ഒരു പോലെ ഉൾക്കൊള്ളേണ്ട പാഠങ്ങൾ:

– വ്യക്തമായ ലക്ഷ്യം – ആ ലക്ഷ്യപ്രാപ്തിക്കായി ത്യാഗപൂർണ്ണമായ കഠിനാദ്ധ്വാനം – ജാഗ്രത (Vigilance)

– സ്ഥിരോത്സാഹം (perseverance), – സഹിഷ്ണത/ക്ഷമ (endurance)– സഹകരണ മനോഭാവം (spirit of co-operation) എക്യുമെനിക്കൽ രംഗത്തും സാമൂഹ്യ രംഗത്തും സഹകരണ മനോഭാവം മുമ്പെന്നതിനേക്കാൾ കൂടുതൽ വളർത്തേണ്ടിയിരിക്കുന്നു

ദൈവഹിതത്തിനു ഊന്നലും ദൈവതിരുനാമ മഹത്വമെന്ന മഹത്തായ ലക്ഷ്യവും നമ്മുടെ മുഖ്യശ്രദ്ധാകേന്ദ്രവുമാകണം.

4) ചിന്താവിഷയമാകുന്ന വേദഭാഗത്തു നിന്നും എടുത്തു പറയുവാനാഗ്രഹിക്കുന്ന നാലാമത്തെ ചിന്ത: "കഷ്ടം സഹിക്കണം, ജീവനകാര്യങ്ങളിൽ ഇടപെടാതിരിക്കണം.

"Endure hardness and do not entangle with the affairs of this life". 'Entangle' എന്ന ഇംഗ്ലീഷ് പദത്തിന്റെ അർത്ഥം-കെട്ടുപിണഞ്ഞ്, വരിഞ്ഞു മുറുക്കി ബന്ധിക്കുക എന്നൊക്കെയാണ്.

Affairs of this life (ഈ ജീവിത കാര്യങ്ങൾ) എന്നതിനു "affairs of this world" (ഈ ലോക കാര്യങ്ങൾ എന്നുള്ള പരിഭാഷയുമുണ്ട്. 'Do not waste time with every day matters" (New Century version) അനുദിന കാര്യങ്ങളിൽ ഇടപെട്ട് സമയം പാഴാക്കരുത് എന്ന ആശയവും കാണുകയുണ്ടായി. ലൗകീകവും ഭൗമികവുമായ കാര്യങ്ങളിലുള്ള അമിതാവേശം അരുത് എന്ന ആശയത്തിനു അടിവരയിടുന്നു.

പ്രസിദ്ധ ഇംഗ്ലീഷ് എഴുത്തുകാരൻ Leonard Ravenhill (1907 94) ആദിമ സഭയും ആധുനിക സഭയും തമ്മിലുള്ള പ്രധാന അന്തരങ്ങളിൽ ഒന്നായി ചൂണ്ടിക്കാട്ടുന്നത്. "The early Church was married to poverty, prisons and persecutions; Today the Church is married to prosperity' personality and popularity (ആദിമ സഭ ബന്ധിക്കപ്പെട്ടിരുന്നത് ദാരിദ്ര്യം, കാരാഗ്രഹങ്ങൾ, പീഡനങ്ങൾ എന്നിവയോടായിരുന്നു. ഇന്ന് സഭ ബന്ധിക്കപ്പെട്ടിരിക്കുന്നത് സമൃദ്ധി, സമൂഹത്തിൽ ലഭിക്കുന്ന ആദരവ്/ബഹുമാനം, പ്രശസ്തി പ്രസിദ്ധി എന്നിവയോടാണ്. ആദിമസഭിയൽ നേതൃത്വസ്ഥാനത്തേക്കു കടന്നു വരുവാൻ അനേകർ ഭയപ്പെട്ടിരുന്നെങ്കിൽ ഇന്നതു ആകർഷണീയമായി പരിണമിച്ചു. വില കുറഞ്ഞ പ്രശസ്തിക്കുവേണ്ടി (Cheap popularity) കാട്ടിക്കൂട്ടുന്ന വികൃതികൾ സഭാ മാതാവിന്റെ രൂപം വിരൂപമാക്കും

രാഷ്ട്രപിതാവായ മഹാത്മാഗാന്ധി 'young Inda' യിൽ എഴുതി: "ജീവിതം ലളിതവും ദൈവീകവുമായിരിക്കണം. ഭൗതീക സുഖങ്ങൾക്കുവേണ്ടിയുള്ള തിരയൽ അപകടമായിരിക്കും". ദൈവരാജ്യത്തിന്റെ മൂല്യങ്ങൾക്കു നിരക്കുന്ന ജീവിതശൈലിയായിരിക്കും സഭാശുശ്രൂഷകൾക്കു ഏറ്റം അഭികാമ്യം. ആദരണീയനായ അബ്ദുൾ കലാമിന്റെ ജീവിത ഏടുകളിൽ നിന്നും രണ്ടു കാര്യങ്ങൾക്കൂടി ഉദ്ധരിക്കട്ടെ (ന്യൂവിഷൻ, ജൂൺ, 2022). വിദേശ യാത്രാവേളകളിൽ രാജ്യത്തലവന്മാർക്കു ലഭിക്കാറുള്ള വിലപിടിപ്പുള്ള പാരിതോഷികങ്ങൾ അപ്പോഴപ്പോൾ ലിസ്റ്റുണ്ടാക്കി ആർക്കൈവിസിലേക്കു കൈമാറി. പിന്നീടവയെ തിരിഞ്ഞു നോക്കുക പോലുമില്ലായിരുന്നു

രാജ്യത്തിന്റെ പ്രഥമ പൗര പവിയിൽ നിന്നും വിരമിക്കുമ്പോൾ അദ്ദേഹത്തിനു സ്വന്തമായുണ്ടായിരുന്നത്. 6 പാന്റുകളും, 4 ഷർട്ടുകളും 3 സ്യൂട്ടുകളും (1 വിദേശം, 2 ഇൻഡ്യൻ) 2500 പുസ്തകങ്ങളും 1 പത്മശ്രീ, 1 പത്മഭൂഷൻ, ഭാരത രത്ന, 16 ഡോക്ട്രേറ്റുകൾ ഇവയായിരുന്നു. എന്നു മാത്രമല്ല സ്വന്തമായി റ്റി.വി., എയർ കണ്ടീഷൻസ് കാർ, ആഭരണങ്ങൾ, ഷെയറുകൾ, ഭൂമി, ബാങ്ക് ബാലൻസ് ഒന്നും ഇല്ലായിരുന്നു. 8 വർഷത്തെ പെൻഷൻ സ്വന്തം ഗ്രാമത്തിന്റെ വികസനത്തിനായി നല്കി.

ഇതു കർത്താവിന്റെ ശുശ്രൂഷയുടെ തടർച്ചയാകണമെങ്കിൽ കർത്താവിന്റെ നസ്രേത്തു പ്രഖ്യാപനം നമ്മുടേയും ഉണർത്തുപാട്ടാകണം. അതു ദരിദ്രർക്കുള്ള സുവാർത്തയും, ബന്ധിതരും അന്ധരും അടിച്ചമർത്തപ്പെട്ടവരുമായവർക്കു വിമോചനവും ആകണം. അതായിരിക്കണം നമ്മുടെ ഊന്നൽ വിഷയം. അവർക്കൊരു അത്താണിയായി, ഒരഭയസ്ഥാനമായി, ആശ്വാസ കേന്ദ്രമായി നാം തീരണം. ആവുന്ന വിധത്തിൽ, ആത്മാർത്ഥതയോടെ അന്ത്യത്തോളം ദൈവം നല്കുന്ന പദവികളും നിയോഗങ്ങളും നമ്മുടെ വ്യക്തിഗത സുഖസൗകര്യങ്ങളും ആർഭാടങ്ങളും വർദ്ധിപ്പിക്കുന്നതിനാകരുത്.

നാലാം നൂറ്റാണ്ടിൽ ജീവിച്ച സഭാ പിതാവായ സ്വർണ്ണ നാവുകാരൻ മാർ ഈവാനിയോസ് (St. Johns Chrysostom) ഓർമ്മിപ്പിക്കുന്നു: "A bishop is bound to bear the burdens of all". (ഒരു ബിഷപ്പ് എല്ലാവരുടേയും ഭാരങ്ങൾ വഹിക്കുവാൻ കടപ്പെട്ടവനാകുന്നു).

തത്വചിന്തകനായ ഡയോജനിസ്, അലക്സാണ്ടർ ചക്ര

ശേഷം 15-ാം പേജിൽ...

# അമ്മേ നിനക്കു ഭാഗ്യം

ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാൾ ശ്ലീഹാകാലത്തു വരുന്ന ഒരു പ്രധാന പെരുന്നാൾ ആണ്. സഭയുടെ ആരാധനാവർഷത്തിൽ മാതാവിന്റെ നാമത്തിൽ പല പെരുനാളുകളും ക്രമീകരിച്ചിട്ടുണ്ട്. വചനിപ്പു പെരുന്നാൾ (രണ്ടു പ്രാവശ്യം ആചരിച്ചു വരുന്നു – നവംബർ മാസം മൂന്നാമത്തെയോ നാലാമത്തെയോ ഞായറാഴ്ച അനിശ്ചിത പെരുനാളിന്റെ ക്രമത്തിലും മാർച്ച് 25-ന് നിശ്ചിത പെരുനാളിന്റെ ക്രമത്തിലും), ദൈവമാതാവിന്റെ പുകഴ്ച പെരുനാൾ (ഡിസംബർ 26), ദൈവമാതാവിന്റെ വാങ്ങിപ്പു പെരുനാൾ (ആഗസ്റ്റ് 15) ഇവ പ്രധാന പെരുനാളുകളുടെ പട്ടികയിൽ ഉൾപ്പെടുത്തിയിരിക്കുന്നു. വിത്തുകൾക്കുവേണ്ടി ദൈവമാതാവിന്റെ പെരുനാൾ (ജനുവരി 15), കതിരുകൾക്കുവേണ്ടി ദൈവമാതാവിന്റെ പെരുനാൾ (മെയ് 15) എന്നിവ മദ്ധ്യപൂർവ്വ ഏഷ്യയിലെ കാർഷികകാലത്തോടു ബന്ധിപ്പിച്ച് ഉത്ഭവിച്ച പെരുനാളുകൾ ആണ്. ഇവ കേരളത്തിലെ കാലാവസ്ഥയുടെ പശ്ചാത്തലത്തിൽ ഇണങ്ങുന്നില്ലെങ്കിലും ഇവയും സാധാരണ പെരുനാളുകളുടെ പട്ടികയിൽപ്പെടുത്തി മലങ്കരസഭയിലും ആചരിച്ചുവരുന്നു. ഇവ കൂടാതെ സെപ്റ്റംബർ 8-ന് ദൈവമാതാവിന്റെ ജനനപ്പെരുനാൾ (സഭയുടെ ഔദ്യോഗിക പട്ടികയിൽപ്പെടുന്നില്ലെങ്കിലും) എട്ടു ദിവസത്തെ വ്രതാനുഷ്ഠാനങ്ങളോടെ ആചരിച്ചു വരുന്നുണ്ട്. ദൈവമാതാവിന് സഭ നൽകുന്ന സ്ഥാനവും വിശ്വാസികൾക്ക് മാതാവിന്റെ മദ്ധ്യസ്ഥതയിലുള്ള ആഴമായ വിശ്വാസവുമാണ് ഈ പെരുനാളുകൾ സൂചിപ്പിക്കുന്നത്.

### ആരാധനാവർഷത്തിൽ

കർത്താവിന്റെ രക്ഷാകരജീവിതവും പ്രവർത്തനങ്ങളും ചുരുൾ നിവർത്തി കാണാനും അന്നെന്നപോലെ ഇന്നും അവയിൽ വിശ്വാസികൾ സജീവമായി പങ്കുകൊണ്ട് രക്ഷയിൽ വളരാനുമാണ് ആരാധനാവർഷം സംവിധാനം ചെയ്തിരിക്കുന്നത്. ഈ നിലയിൽനിന്നു നോക്കുമ്പോൾ പരിശുദ്ധന്മാരുടെയും പരിശുദ്ധകളുടേയും ഓർമ്മപ്പെരുന്നാളുകൾ ആരാധനാവർഷത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നതിന്റെ പ്രസക്തി എന്തെന്ന ചോദ്യം സംഗതമായി വരുന്നു. കർത്താവിന്റെ രക്ഷാകര പ്രവർത്തനങ്ങളിൽ പങ്കാളികളും അതിന് സാക്ഷികളുമാണ് പരിശുദ്ധർ. അവരിലൂടെ കർത്താവിന്റെ മഹത്വം എത്ര കണ്ട് മഹത്വീകരിക്കപ്പെട്ടു എന്നു പരിശോധിക്കാനും അതിൽനിന്ന് പാഠം ഉൾക്കൊള്ളുവാനും അവർക്കുവേണ്ടി പ്രാർത്ഥിക്കാനും അവരുടെ മദ്ധ്യസ്ഥതയിൽ ശരണപ്പെടാനും പരിശുദ്ധന്മാരുടെ ഓർമ്മപ്പെരുന്നാളുകൾ നമുക്ക് അവസരം നൽകുന്നു. കർത്താവിന്റെ രക്ഷാകരജീവിതത്തോടു ബന്ധിപ്പിച്ചു മാത്രമേ പരിശുദ്ധന്മാരുടെ ഓർമ്മപ്പെരുന്നാളുകൾക്ക് പ്രസക്തിയുള്ളൂ.

### വാങ്ങിപ്പു പെരുനാളിനെപ്പറ്റി

സുറിയാനി സഭാപാരമ്പര്യത്തിൽ 'പ. മറിയാമിന്റെ വാങ്ങിപ്പു പെരുനാൾ' (The Feast of the Departure of St. Mary) എന്ന് വിളിക്കുമ്പോൾ ബൈസന്റയിൻ സഭാപാരമ്പര്യത്തിൽ 'പ. മറിയാം നിദ്ര പ്രാപിച്ച പെരുനാൾ' (The Feast of the Dormition - Falling Asleep of St. Mary) എന്ന് ഈ പെരുനാളിന് പേരിട്ടിരിക്കുന്നു. രണ്ടും കന്യകമറിയാമിന്റെ നിര്യാണമാണ് സൂചിപ്പിക്കുന്നത്. എന്നാൽ റോമൻ കത്തോലിക്കാ സഭ കന്യകമറിയാമിന്റെ ശരീരം സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടതിന് (assumed) കൂടുതൽ പ്രാധാന്യം നൽകിക്കൊണ്ട് ഈ പെരുനാളിന് (The Feast of the Assumption of St. Mary) എന്ന് പേർ നൽകിയിരിക്കുന്നു. ഈ പെരുനാളിന് കത്തോലിക്കാ സഭ നൽകിയിരിക്കുന്ന നിർവചനം നോക്കുക: "മാതാവിന്റെ ഇഹലോക ജീവിതം പൂർത്തിയായപ്പോൾ അവളുടെ ശരീരവും ആത്മാവും സ്വർഗ്ഗീയ തേജസ്സിലേക്ക് സ്വീകരിക്കപ്പെട്ടു." മാതാവിന്റെ ശരീരവും ആത്മാവും സ്വർഗ്ഗത്തിലേക്ക് സ്വീകരിക്കപ്പെട്ടു എന്ന വിശ്വാസം റോമൻ കത്തോലിക്കാ സഭ 1950-ലാണ് 'ഡോഗ്മാ' (അനുപേക്ഷണീയ വിശ്വാസം) ആയി പ്രഖ്യാപിച്ചത്. നാലാം നൂറ്റാണ്ടിൽ രചിക്കപ്പെട്ട ഒരു അപ്പോക്രിഫാ (അനൗദ്യോഗിക ഗ്രന്ഥം) കൃതിയിലൂടെയാണ് ഈ വിശ്വാസത്തിന് പ്രചാരം സിദ്ധിച്ചത്.




സുറിയാനി ആരാധനാ പാരമ്പര്യത്തിൽ കന്യകമറിയാം സാധാരണ മരണം പ്രാപിച്ചു എന്നും മാതാവിന്റെ സംസ്കാരത്തിന് ഭൂലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും ശ്ലീഹന്മാർ എത്തിച്ചേർന്നു എന്നും മരണശേഷം മാതാവിന്റെ ശരീരം ജീർണിക്കാൻ അനുവദിക്കാതെ മൂന്നാം ദിവസം സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു എന്നും കാണുന്നു. എന്നാൽ ശരീരം സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു എന്നതിന് വലിയ പ്രാധാന്യം നൽകിക്കാണുന്നില്ല. 'വാങ്ങിപ്പ്' (ശൂനോയോ) എന്ന പദം എല്ലാ വിശ്വാസികളുടെയും നിര്യാണത്തിന് ഉപ

യോഗിക്കുന്ന പദം തന്നെയാണ്. വാങ്ങിപ്പു പെരുനാളിന്റെ പ്രുമിയോൻ – സെദ്റാകളിൽ മാതാവിന്റെ മരണം, ആത്മാവ് എടുക്കപ്പെടുന്നത്, സംസ്കാരം, സംസ്കാരത്തിൽ ശ്ലീഹന്മാർ പങ്കെടുക്കുന്നത് എന്നീ കാര്യങ്ങൾ കാണുന്നു. ശരീരം സ്വർഗ്ഗത്തിലേക്ക് സ്വീകരിക്കപ്പെട്ടതിനെപ്പറ്റി പരാമർശിക്കുന്നില്ല. എന്നാൽ ചില ഗാനങ്ങളിൽ മാതാവിന്റെ ശരീരം സംസ്ക്കാരം കഴിഞ്ഞ് സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു എന്നു കാണുന്നു. ഏലിയായെ അഗ്നിത്തേരിൽ ഉടലോടെ സ്വർഗ്ഗത്തിലേക്ക് എടുത്ത ദൈവം രക്ഷകനെപ്പെറ്റ അമ്മയുടെ ശരീരം ജീർണ്ണതയ്ക്ക് വിട്ടുകൊടുക്കാതെ സ്വർഗ്ഗത്തിലേക്ക് സ്വീകരിച്ചു എന്നു വിശ്വസിക്കുന്നതിൽ അസാംഗത്യമൊന്നുമില്ല. എങ്കിലും മാതാവിന്റെ വാങ്ങിപ്പാണ് പുരാതന പാരമ്പര്യത്തിൽ കാണുന്നത്. ശരീരം സ്വർഗ്ഗത്തിലേക്ക് സ്വീകരിക്കപ്പെട്ടു എന്ന പാരമ്പര്യം പിൽക്കാലത്ത് വന്നിട്ടുള്ളതാണ്. ഈ പാരമ്പര്യം പൂർണ്ണമായി നിരാകരിക്കാതെയും അതേസമയം അതിന് പുരാതനവും അഖണ്ഡിതവുമായ (വാങ്ങിപ്പിന്റെ) പാരമ്പര്യത്തിനൊപ്പം സ്ഥാനം കൊടുക്കാതെയുമുള്ള സമീപനമാണ് എല്ലാ ഓർത്തഡോക്സ് സഭകളും സ്വീകരിച്ചിട്ടുള്ളത്.

**യുക്ത്യതീതവും പ്രകൃത്യാതീതവും**

ഒരു സ്ത്രീയിൽ ദൈവം ജാതനാവുകയോ? കന്യക കുഞ്ഞിനെ പാലൂട്ടുകയോ? ഇതെങ്ങനെ കഴിയും? എന്ന ചോദ്യത്തിന് സാധാരണബുദ്ധിയെ തൃപ്തിപ്പെടുത്തുന്ന ഉത്തരം നൽകാനാവില്ല. ദൈവം ലോകത്തിൽ ഇടപെട്ടു പ്രവർത്തിക്കുന്നത് പ്രകൃതിനിയമങ്ങളുടെ അതിരുകൾക്കുള്ളിലൊതുക്കാനും യുക്തികൊണ്ട് അളന്ന് തിട്ടപ്പെടുത്താനും കഴിയുകയില്ല. അത് പ്രകൃത്യാതീതവും യുക്ത്യതീതവുമാണ്. അതു ഗ്രഹിക്കാൻ പഴയ – പുതിയനിയമ കാലങ്ങളിൽ ദൈവം ഇടപെട്ടു പ്രവർത്തിച്ച അനേക സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്; അവയിലേക്ക് തിരിഞ്ഞു നോക്കുകയേ വേണ്ടൂ. കന്യകമറിയാമിന്റെ പെരുനാളുകളിലെ പ്രാർത്ഥനകളിലും വായനകളിലും ഇത്തരം നിരവധി സംഭവങ്ങൾ സൂചിപ്പിച്ചുകൊണ്ട് മാതാവിലൂടെ പൂർത്തീകരിക്കപ്പെട്ട ദൈവിക വ്യാപാരത്തെ മനസ്സിലാക്കുവാൻ ശ്രമിക്കുന്നതു കാണാം. ഇവ താരതമ്യപ്പെടുത്തി ധ്യാനിക്കുന്ന ഭക്തർ അതിശയാതിരേകത്തോടെ 'അമ്മേ നിനക്കു ഭാഗ്യം! നിനക്കു സമാധാനം!' എന്നിങ്ങനെ മാതാവിനെ പുകഴ്ത്തി പ്രകീർത്തിക്കുന്നു.

**നിഴലും പൊരുളും**

പഴയനിയമകാലത്ത് ദൈവം യിസ്രായേല്യരുടെ ജീവിതത്തിൽ ഇടപെട്ട് വീണ്ടെടുപ്പും രക്ഷയും വെളിപ്പെടുത്തിയ സംഭവങ്ങൾ നിഴലായും കാലത്തികവിൽ ക്രിസ്തുവിൽ നിറവേറിയ സംഭവങ്ങൾ പൊരുളായും വിവരിക്കുന്ന പതിവ് സഭാപാരമ്പര്യത്തിൽ ആദിമുതൽതന്നെ കാണുന്നുണ്ടല്ലോ. ക്രിസ്തുവിന്റെ ജനനമാണ് ക്രിസ്തു സംഭവ പരമ്പരകളിൽ ആദ്യത്തേത്. ഇതിന്റെ രക്ഷാകരമായ പ്രാധാന്യവും അതിൽ കന്യക മറിയാമിന്റെ പങ്കാളിത്തവും പഴയനിയമ സംഭവങ്ങളിലൂടെ വിശദമാക്കുന്നതിന് സഭാപിതാക്കന്മാർ ശ്രമിക്കുന്നു. പഴയനിയമ നിഴൽ പുതിയനിയമപ്പൊരുളുമായി തട്ടിച്ചുനോക്കി മാതാവിനെ ഹവ്വയുടെ മകൾ (ഉല്പ. 3:1-5), ആന്തരീയ മുൾപ്പടർപ്പ് (പുറ. 3:1-5), സ്വർണ്ണച്ചെപ്പ് (പുറ. 16:32–34), വിശുദ്ധ പർവ്വതം (പുറ. 19:16–23), അഗ്നിസ്തംഭം (പുറ. 40:38, നെഹ. 9:12), അഹറോന്യ ദണ്ഡ് (സംഖ്യ 17:8–10), നിയമപ്പെട്ടകം (യോശു. 3:14, 4:24), ഗിദയോന്യ രോമക്കെട്ട് (ന്യായാ. 6:37–40), ഏലീശായുടെ പുതിയ കുടം (2 രാജാ. 4:1-7), സ്വർഗ്ഗീയ സിംഹാസനം (യെശ. 6:1-3), ജഡികരഥം (യെഹ. 1:1-28), പൂട്ടിയ വാതിൽ (യെഹ. 43:1-4, 44:1–2) എന്നിങ്ങനെ പുകഴ്ത്തിപ്പാടുന്ന ധാരാളം ഭാഗങ്ങൾ നമ്മുടെ ആരാധനാക്രമങ്ങളിലുണ്ട്.

വചനിപ്പുപെരുന്നാൾ, കർത്താവിന്റെ ജനനപെരുന്നാൾ, മാതാവിന്റെ ഓർമ്മപെരുന്നാളുകൾ എന്നീ സന്ദർഭങ്ങളിലെല്ലാം മുൻപറഞ്ഞിരിക്കുന്ന പ്രകാരം പഴയനിയമ ഭാഗങ്ങൾ ഉപയോഗിച്ചുകൊണ്ട് രണ്ട് കാര്യങ്ങൾ വിശദമാക്കുവാൻ പിതാക്കന്മാർ ശ്രമിക്കുന്നു. (1) കർത്താവിന്റെ രക്ഷാകരമായ ജീവിതവ്യാപാരങ്ങളിൽ മാതാവിന്റെ പങ്ക്, (2) ക്രിസ്തുവിന്റെ കന്യകാ ജനനത്തിന്റെ വിശ്വസനീയത. ഉദാഹരണമായി ഒരു വേദഭാഗം മാത്രം ഇവിടെ പരിശോധിക്കാം. യോശു. 3:14, 4:10 ഭാഗത്ത് നിയമപ്പെട്ടകം ചുമന്ന പുരോഹിതന്മാരുടെ കാൽ യോർദ്ദാൻ നദിയെ സ്പർശിച്ചപ്പോൾ കൊയ്ത്തുകാലത്ത് കരകവിഞ്ഞൊഴുകിയ വെള്ളത്തിന്റെ ഒഴുക്ക് നിലച്ചു. വെള്ളമുള്ള നദിയിലൂടെ കടന്നുപോയെങ്കിലും പുരോഹിതന്മാരുടെ കാൽ നനഞ്ഞില്ല എന്നു കാണുന്നു. ക്രിസ്തുവിന്റെ കന്യകാ ജനനവും അങ്ങനെ തന്നെ. ക്രിസ്തു മറിയാമിൽ നിന്ന് ജനിച്ചെങ്കിലും അവളുടെ കന്യാവ്രതത്തിന് ഭംഗം വന്നില്ല നിയമപ്പെട്ടകത്തിൽ ദൈവം നൽകിയ നിയമത്തിന്റെ പലകകൾ ഉണ്ട്. നിയമം ദൈവജനത്തെ സംബന്ധിച്ചുള്ള ദൈവഹിതമാണ്. കർത്താവിന്റെ കാലമാകുമ്പോഴേക്കും നിയമം (തോറ) ദൈവസാന്നിദ്ധ്യമായി യഹൂദർ കണക്കാക്കിയിരുന്നു. മാത്രമല്ല നിയമപ്പെട്ടകം ദൈവത്തിന്റെ കൃപാസനവും ആണല്ലോ. ദൈവസാന്നിദ്ധ്യമുള്ള നിയമപ്പെട്ടകം വഹിച്ചതിനാൽ അത്ഭുതം നടന്നു. കർത്താവിനെ വഹിച്ച പുതിയനിയമത്തിന്റെ പെട്ടകമാണ് കന്യകമറിയാം.ഇങ്ങനെ ഓരോ വേദഭാഗവും സംഭവവും കന്യകമറിയാമിലൂടെ നടന്ന രക്ഷാകരമായ ക്രിസ്തു സംഭവത്തോട് ബന്ധിപ്പിച്ച് സഭ ധ്യാനിക്കുകയും അതിൽ പങ്കുചേരാൻ ഭാഗ്യം സിദ്ധിച്ച മാതാവിനെ പ്രകീർത്തിക്കുകയും ചെയ്യുന്നു.

**ഭാഗ്യവതി**

ദൈവം 'ഇറങ്ങി വസിക്കാൻ' കന്യകമറിയാമിന് ഭാഗ്യം ലഭിച്ചു. അമ്മയുടെ ഭാഗ്യം നമുക്കും അവകാശപ്പെടാം. മൺപാത്രങ്ങളെങ്കിലും സ്വയം ശുദ്ധീകരിച്ച് ദൈവകരങ്ങളിൽ സമർപ്പിച്ചാൽ കർത്താവ് അമൂല്യമായ ദാനങ്ങൾ നിറച്ച് നമ്മെ മാനപാത്രമാക്കിത്തീർക്കും. വെറുമൊരു ഈറ്റക്കഷണം സംഗീതജ്ഞന്റെ കരങ്ങളിൽ സ്വരമധുരമായ ഗാനം പുറപ്പെടുവിക്കുന്ന മുരളിയായി രൂപാന്തരപ്പെടുന്നത് നാം അത്ഭുതത്തോടെ കാണുന്നുണ്ടല്ലോ. ടാഗോറിന്റെ ഗീതാഞ്ജലിയിൽ (ഒന്നാം കീർത്തനം) നിന്ന് ചില വരികൾ ഉദ്ധരിക്കട്ടെ:

"നീ എന്റെ ഉരുവം ഒരിക്കലും തീരാത്തതാക്കി. അതിലാണ് നിന്റെ കൗതുകം! മുമ്പ് എത്ര പ്രാവശ്യം നീ ഈ മൺചിമിഴ് കമഴ്ത്തിക്കളഞ്ഞു- പിന്നെയും നീ അതിൽ നവജീവൻ നിറക്കുന്നു. ഇതോ വെറുമൊരു ഈറ്റക്കഷണം- ഒരു പുല്ലാങ്കുഴൽ. എന്നിട്ടും നീ അതിനെ നിന്റെ മുരളിയാക്കി മേടുകളിലും അല്ലിക്കാടുകളിലും നദീതടങ്ങളിലും നിന്റെ പ്രാണനെ നിത്യനൂതനമായ സ്വരമാധുരിയാക്കി പാടി നടക്കുന്നു."

ശുദ്ധീകരിച്ച് സ്വയം സമർപ്പിച്ചതിനാൽ മാതാവിന് ദൈവത്തോട് ഏറ്റവും അടുത്ത സ്വാതന്ത്ര്യവും സാമീപ്യവും ഉണ്ടായി. ദൈവം അവളെ തന്റെ കരങ്ങളിലെടുത്തു. അക്ഷരാർത്ഥത്തിൽ തന്നെ ദൈവം അവളിൽ ഉടലെടുത്തു. അമ്മേ, നിനക്കു ഭാഗ്യം! ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിച്ചാലും. ○

For Favours Received



**A.V. Kuruvilla**
**Malad**
**Mumbai**



അസി. വികാരി, സെ. തോമസ് ഓർത്തഡോക്സ് ചർച്ച്, ഫിലാഡൽഫിയ

2022 ഓഗസ്റ്റ് 14

**കൂടാരപ്പെരുന്നാളിനു ശേഷം ഒന്നാം ഞായർ**

മർക്കോ. 12:38–44

**1. ആത്മീയതയുടെ ബാഹ്യരൂപങ്ങളിൽ വഞ്ചിതരാകരുത്.**

മിന്നുന്നതെല്ലാം പൊന്നല്ല. തങ്ങൾ എത്രമാത്രം ഭക്തിയുള്ളവരാണെന്ന് മറ്റുള്ളവരെ കാണിക്കാൻ ശ്രമിക്കുന്നവരെക്കുറിച്ച് യേശു മുന്നറിയിപ്പ് നൽകുന്നു. തങ്ങൾ വളരെ ആത്മീയരാണെന്ന് മറ്റുള്ളവരെ ചിന്തിപ്പിക്കുക എന്ന ഉദ്ദേശ്യ ത്തോടെ അവർ ആത്മീകമായ ബാഹ്യ പ്രവർത്തനങ്ങൾ ചെയ്യുന്നു. വിശ്വാസത്തിന്റെ ബാഹ്യരൂപങ്ങളെക്കുറിച്ച് യേശു തന്റെ അനുയായികൾക്ക് ആവർത്തിച്ച് മുന്നറിയിപ്പ് നൽകി (മത്തായി 6:1; ലൂക്കോസ് 12:1; മത്തായി 16 6). മതത്തിന്റെ ഈ ബാഹ്യരൂപത്തെക്കുറിച്ച് വിശുദ്ധ പോൾ തിമോത്തിക്ക് മുന്നറിയിപ്പ് നൽകുന്നു."ഭക്തിയുടെ വേഷം ധരിച്ചു അതിന്റെ ശക്തി ത്യജിക്കുന്നവരുമായിരിക്കും. അങ്ങനെയുള്ളവരെ വിട്ടൊഴിയുക." (2 തിമോത്തി 3:5)

**2. യഥാർത്ഥ സമ്പത്ത് നിങ്ങളുടെ കൈവശം ഉള്ളതല്ല, മറിച്ച് നിങ്ങൾ എത്ര നൽകുന്നു എന്നതാണ്.**

ക്രിസ്തു നമ്മുടെ സമ്പത്തിലേക്ക് നോക്കുമ്പോൾ, നമുക്ക് എത്രയുണ്ട് എന്നല്ല, നമ്മൾ എത്ര നൽകി എന്നതിനെക്കുറിച്ചാണ് അവൻ ചിന്തിക്കുന്നത്. ക്രിസ്തീയ ദാനത്തിന്റെ തത്വം 'ആനുപാതികമായി കൊടുക്കൽ' ആണ് (cf. 2 കൊരിന്ത്യർ 9). വിധവയുടെ കാഴ്ച്ച ഒരു യഥാർത്ഥ ത്യാഗമായിരുന്നു. ഒരു ദരിദ്രയായ സ്ത്രീയുടെ ദാനം, കേവല നോട്ടത്തിൽ ചെറുതാണെങ്കിലും ("വളരെ ചെറിയ രണ്ട് നാണയങ്ങൾ") ആപേക്ഷികമായി മഹത്തായതാണെന്ന് യേശു നിരീക്ഷിക്കുന്നു. ഇത് താരതമ്യേന വലുതായതിനാൽ, സമ്പന്നരായവർ നൽകുന്ന സംഭാവനകളേക്കാൾ ഇത് വളരെ മികച്ചതാണ്

**3. യഥാർത്ഥ സമ്പത്ത് വിശ്വാസത്തിൽ നിന്നാണ്.**

മതനേതാക്കന്മാരിൽ നിന്ന് വ്യത്യസ്തമായി, ദരിദ്രയായ വിധവ ദൈവത്തിൽ ആഴമായ വിശ്വാസം പ്രകടമാക്കി, എന്നാൽ തനിക്കുള്ളതെല്ലാം ത്യജിച്ചു. 'ദൈവം ലോകത്തിൽ ദരിദ്രരായവരെ വിശ്വാസത്തിൽ സമ്പന്നരും തന്നേ സ്നേഹിക്കുന്നവർക്കു വാഗ്ദത്തം ചെയ്ത രാജ്യത്തിന്റെ അവകാശികളുമാകേണ്ടതിന്നു തിരഞ്ഞെടുത്തില്ലയോ?' (യാക്കോബ് 2:5) ദൈവം നമുക്കുവേണ്ടി 'തന്റെ കൃപയുടെ അത്യന്തധനത്തെ' സംഭരിച്ചിട്ടുണ്ടെന്ന് നാം ഓർക്കണം (എഫെസ്യർ 2:6). വിശ്വാസത്തോടെ നാം യേശുവിന്റെ അടുക്കൽ വരുമ്പോൾ, സമൃദ്ധവും നിലനിൽക്കുന്നതുമായ സമ്പത്ത് നമുക്ക് ലഭിക്കും. യഥാർത്ഥ സമ്പത്ത് ആത്മീയമാണ്, യേശുവിന്റെ അടുക്കൽ വരുമ്പോൾ നമ്മിൽ നിന്ന് എടുക്കാൻ കഴിയാത്ത ഒരു അവകാശം നമുക്ക് ലഭിക്കും.

2022 ഓഗസ്റ്റ് 21

**കൂടാരപ്പെരുന്നാളിനു ശേഷം രണ്ടാം ഞായർ**

മർക്കോ. 10:35–45

**1. മാമോദീസായും വിശുദ്ധ കുർബാനയും ക്രിസ്തുവിന്റെ മരണത്തിലെ പങ്കാളിത്തമാണ്.**

'ഞാൻ കുടിക്കുന്നപാന പാത്രം കുടിപ്പാനും ഞാൻ ഏല്ക്കുന്ന സ്നാനം ഏല്പാനും നിങ്ങൾക്കു കഴിയുമോ എന്നു' യേശു ചോദിച്ചു. യേശുവിന്റെ പാനപാത്രവും സ്നാനവും എന്താണ്? അത് യേശു സഹിച്ച പീഡാനുഭവമാണ് . സ്നാനവും കുർബാനയും യേശുവിന്റെ രക്ഷാപ്രവർത്തനവുമായുള്ള ഐക്യത്തിന്റെ അനുഭവങ്ങളാണ്. വിശുദ്ധ പൗലോസിന്റെ അഭിപ്രായത്തിൽ, സ്നാനം എന്നത് യേശുവിനൊപ്പമുള്ള സംസ്കാരവും പുനരുത്ഥാനവുമാണ് (റോമർ 6:4; കൊലോസ്യർ 2:12). അതുപോലെ വിശുദ്ധ കുർബാനയിൽ കാൽവരിയിലെ തകർന്ന ശരീരവും ചൊരിയപ്പെട്ട രക്തവും നാം തിന്നുകയും കുടിക്കുകയും ചെയ്യുന്നു. ഇത് കഴിക്കുന്നതിലൂടെ ക്രിസ്തുവിന്റെ സ്വന്തം അഭിനിവേശത്തിലേക്കും പുനരുത്ഥാനത്തിലേക്കും കൂടുതൽ കൂടുതൽ ഉൾപ്പെടുത്താൻ നാം വിളിക്കപ്പെടുന്നു. അതിനാൽ, ഈ കൂദാശകൾ തെറ്റായ അഹംഭാവങ്ങളെ നിഷേധിക്കാനും ക്രിസ്തുവിന്റെ ജീവിതത്തിലേക്ക് വീണ്ടും ജനിക്കാനും ക്ഷണിക്കുന്നു.

**2. ക്രിസ്തുവിന്റെ വലതും ഇടതും മഹത്വത്തിൽ ഇരിക്കുന്നത് ക്രിസ്തുവിനൊപ്പം ക്രൂശിക്കപ്പെടുന്നതിലൂടെയാണ്**

ഈ ഭാഗം മനസ്സിലാക്കാനുള്ള ഒരു മാർഗം ക്രിസ്തു മഹത്വീകരിക്കപ്പെടുന്നത് എപ്പോഴാണെന്ന് ചിന്തിക്കണം. വിശുദ്ധ യോഹന്നാന്റെ സുവിശേഷമനുസരിച്ച്, ക്രിസ്തുവിന്റെ മഹത്വത്തിന്റെ നാഴിക ക്രൂശിക്കപ്പെട്ട സമയമാണ് (യോഹന്നാൻ 7:39; 12:23). യാക്കോബും യോഹന്നാനും ക്രിസ്തുവിന്റെ മഹത്വത്തിൽ അവന്റെ അരികിൽ ഇരിക്കാൻ ആഗ്രഹിച്ചു, പക്ഷേ അവർ കുരിശിന്റെ മഹത്വം തിരിച്ചറിഞ്ഞില്ല. എന്നിട്ടും രണ്ട് കള്ളന്മാരെ ക്രിസ്തു ക്രൂശിക്കപ്പെട്ടപ്പോൾ അവന്റെ വലത്തോട്ടും ഇടത്തോട്ടും നിർത്തി. മർക്കോസ് 10:40 ലെ വലത്തോട്ടും ഇടത്തോട്ടും എന്നുള്ള ഉള്ള പദപ്രയോഗം 15:27 ലെ പദസമുച്ചയത്തിന് സമാന്തരമാണ്. ക്രിസ്തുവിന്റെ മഹത്വത്തിൽ നാം കാണപ്പെടണമെങ്കിൽ നാം ക്രിസ്തുവിനൊപ്പം ക്രൂശിക്കപ്പെടണം (ഗലാത്യർ 2:20).

**3. ക്രിസ്തീയ നേതൃത്വം സേവക നേതൃത്വമാണ്**

'ജാതികളിൽ അധിപതികളായവ'-രുടെ നേതൃത്വ ശൈലിയും തന്റെ അനുയായികളിൽ നിന്ന് താൻ ആഗ്രഹിക്കുന്ന ശൈലിയും യേശു താരതമ്യം ചെയ്തു. 'ജാതികളിൽ അധിപതികളായവർ അവരിൽ കർത്തൃത്വം ചെയ്യുന്നു; അവരിൽ മഹത്തുക്കളായവർ അവരുടെ മേൽ അധികാരം നടത്തുന്നു എന്നു നിങ്ങൾ അറിയുന്നു'. ഈ നേതൃത്വശൈലി തന്റെ ശിഷ്യന്മാർ പിന്തുടരരുതെന്ന് യേശു വ്യക്തമായി പ്രസ്താവിക്കുന്നു. യേശു പ്രകടമാക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്ത നേതൃത്വ ശൈലി സേവക നേതൃത്വമാണ് (Servant Leadership). സേവക നേതൃത്വ മാതൃകയുടെ ഒരു പ്രധാന വക്താവായ റോബർട്ട് കെ ഗ്രീൻലീഫ് പറയുന്നു, "സേവക-നേതാവ് ആദ്യം സേവകൻ. ആദ്യം സേവിക്കണം, സേവിക്കണം എന്ന സ്വാഭാവിക വികാരത്തോടെയാണ് ഇത് ആരംഭിക്കുന്നത്. അപ്പോൾ ബോധപൂർവമായ തിരഞ്ഞെടുപ്പ് ഒരാളെ നയിക്കാനുള്ള ആഗ്രഹത്തിലേക്ക് കൊണ്ടുവരുന്നു.' പല നേതാക്കളും മറ്റുള്ളവർ നേതാവിനെക്കുറിച്ചു ഉന്നതമായി ചിന്തിക്കണമെന്ന് ആഗ്രഹിക്കുമ്പോൾ, തങ്ങളെക്കുറിച്ചുതന്നെ ഉന്നതമായി ചിന്തിക്കാൻ മറ്റുള്ളവരെ സഹായിക്കാൻ സേവക-നേതാവ് ആഗ്രഹിക്കുന്നു. (ഫിലിപ്പിയർ 2:3; 1 പത്രോസ് 5:3).

2022 ഓഗസ്റ്റ് 28

**വാംങ്ങിപ്പിനു ശേഷം രണ്ടാം ഞായർ**

ലൂക്കോ. 11:9 20

**1. നമ്മുടെ ആത്മീയ ജീവിതത്തിന്റെ കേന്ദ്ര പ്രവർത്തനമാണ് പ്രാർത്ഥന.**

വി. ലൂക്കോസ് 11:9–11 കർതൃപ്രാർത്ഥന പഠിപ്പിക്കുന്നതിന്റെ ഭാഗമാണ്. അതിനു മുമ്പുള്ള സംഭവും ആത്മീയതയുമായി ബന്ധപ്പെട്ടിരിക്കുന്നു. ലാസറിൻറെ വീട്ടിൽ വെച്ച്, യേശുവുമായുള്ള കൂട്ടായ്മ എന്ന ഏറ്റവും നല്ല ഭാഗം തിരഞ്ഞെടുത്തതിന്

യേശു മറിയയെ അഭിനന്ദിച്ചു. ചോദിക്കാനും അന്വേഷിക്കാനും മുട്ടാനും ഉപദേശിക്കുന്നതിലൂടെ, പ്രാർത്ഥനയ്ക്ക് സ്ഥിരോത്സാഹം ആവശ്യമാണെന്ന് യേശു നമ്മെ പഠിപ്പിക്കുന്നു. നാം ഇടവിടാതെ പ്രാർത്ഥിക്കണമെന്ന് വിശുദ്ധ പൗലോസ് പറയുന്നു (1 തെസ്സ 5:17). ദൈവവുമായുള്ള എക്കാലത്തെയും മഹത്തായ കൂട്ടായ്മയ്ക്ക് വേണ്ടിയുള്ള ഒരിക്കലും അവസാനിക്കാത്ത ഒരു പരിശ്രമമാണ് ആത്മീയ ജീവിതം. നമുക്ക് ഉത്സാഹത്തോടെ അന്വേഷിക്കണമെങ്കിൽ, നമ്മൾ അന്വേഷിക്കുന്ന കാര്യത്തിനായുള്ള ആഗ്രഹം വളർത്തിയെടുക്കണം. നമ്മുടെ ആത്മീയ ജീവിതം ആഗ്രഹത്തിന്റെ വിദ്യാഭ്യാസമാണെന്നും അതിലൂടെ യഥാർത്ഥത്തിൽ നല്ലത് ആഗ്രഹിക്കാൻ പഠിക്കുന്നുവെന്നും നമുക്ക് പറയാം. അലക്സാണ്ട്രിയയിലെ ക്ലിമീസ് പറയുന്നത്, 'അന്വേഷിക്കുന്നവൻ കണ്ടെത്തുന്നതുവരെ നിർത്തുകയില്ല; അവൻ കണ്ടു ആശ്ചര്യപ്പെടും, അവൻ ആശ്ചര്യപ്പെട്ടു വാഴും, വാഴുമ്പോൾ അവൻ വിശ്രമിക്കും. (cf. സങ്കീർത്തനം 27:8; 105:4).

**2. പ്രാർത്ഥനയുടെ അവസാന ലക്ഷ്യം പരിശുദ്ധാത്മാവിനെ നേടുക എന്നതാണ്.**

ഏതൊരു ശ്രമത്തിലും നാം നമ്മുടെ ലക്ഷ്യം എപ്പോഴും മനസ്സിൽ സൂക്ഷിക്കണം. പ്രാർത്ഥനയുടെ അവസാന ലക്ഷ്യം പരിശുദ്ധാത്മാവിനെ നേടുക എന്നതാണ്. റഷ്യൻ ഓർത്തഡോക്സ് സഭയുടെ സരോവിലെ വിശുദ്ധനായ സെറാഫിമിന്റെ അഭിപ്രായത്തിൽ, "പ്രാർത്ഥന, ഉപവാസം, ജാഗരണ, മറ്റെല്ലാ ക്രിസ്തീയ ആചാരങ്ങളും ആയിരിക്കാം, അവ നമ്മുടെ ക്രിസ്തീയ ജീവിതത്തിന്റെ ലക്ഷ്യമല്ല. ഇവ ലക്ഷ്യത്തിലെത്തുന്നതിനുള്ള അനിവാര്യമായ മാർഗമായി അവ പ്രവർത്തിക്കുന്നു എന്നത് സത്യമാണെങ്കിലും, നമ്മുടെ ക്രിസ്തീയ ജീവിതത്തിന്റെ യഥാർത്ഥ ലക്ഷ്യം ദൈവത്തിന്റെ പരിശുദ്ധാത്മാവിനെ സമ്പാദിക്കുകയെന്നാണ്.' നമുക്ക് പരിശുദ്ധാത്മാവ് ഉള്ളപ്പോൾ നാം പൂർണ്ണമായും ദൈവവുമായി ഐക്യത്തിലാണ്. പരിശുദ്ധാത്മാവിനെ നാം ആദ്യം സ്വീകരിച്ചത് മാമ്മോദീസയിൽ ആണെങ്കിലും, ആത്മാവിനെ നിരന്തരമായി സ്വീകരിച്ചു ആത്മനിറവിൽ കത്തിജ്വലിക്കണം.

**3. നല്ലവനായ ദൈവം തന്നെ സമീപിക്കുന്നവർക്കു ആത്മീക പ്രതിഫലം നൽകും**

ദൈവം സ്നേഹമാണ്, അവന്റെ എല്ലാ പ്രവർത്തനങ്ങളും സ്നേഹമാണ്. ദൈവത്തെ 'നമ്മുടെ പിതാവ്' എന്ന് അഭിസംബോധന ചെയ്യാൻ പഠിപ്പിച്ചുകൊണ്ട് ദൈവവുമായി സാധ്യമായ അടുപ്പം യേശു പഠിപ്പിച്ചു. ഈ നല്ല ദൈവം നമ്മുടെ പ്രാർത്ഥനയ്ക്ക് ഉത്തരം നൽകാൻ ആഗ്രഹിക്കുന്നുവെന്ന് യേശു നമുക്ക് കാണിച്ചുതരുന്നു. വിശുദ്ധ അഗസ്റ്റിന്റെ അഭിപ്രായത്തിൽ, മത്സ്യം, മുട്ട, അപ്പം എന്നിവ വിശ്വാസത്തെയും, പ്രത്യാശയെയും, സ്നേഹത്തെയും പ്രതീകപ്പെടുത്തുന്നു (1 കോരി 13.13). പ്രാർത്ഥനയ്ക്കുള്ള ദൈവത്തിന്റെ പ്രതിഫലം ആത്മീയമാണ്. കേവല ഭൗതികമോ ഭൗമികമോ ആയ നേട്ടങ്ങളെക്കുറിച്ചുള്ള prosperity സുവിശേഷത്തിന്റെ തെറ്റായ വാഗ്ദാനത്തെ നാം നിരസിക്കേണ്ടതുണ്ട്. ദൈവം തന്റെ മക്കളിൽ നിന്ന് മറഞ്ഞിരിക്കുന്നില്ല. അവന്റെ ഹൃദയാഭിലാഷം നമുക്ക് ചുറ്റുമുള്ള എല്ലായിടത്തും സ്ഥിരതയോടെയും ആവേശത്തോടെയും അവനെ അന്വേഷിക്കണമെന്നാണ്, അങ്ങനെ ചെയ്യുമ്പോൾ, നാം അവനെ കണ്ടെത്തുമെന്ന് വാഗ്ദാനം ചെയ്യുന്നു (cf. സദൃശവാക്യങ്ങൾ 8:17; യിരെമ്യാവ് 29:12; യെശ 55:6)

## സെപ്റ്റംബർ 4
## വാങ്ങിപ്പിനു ശേഷം മൂന്നാം ഞായർ
മത്താ. 17 22-27

സന്ദർഭം: ദേവാലയനികുതിയെ പറ്റിയ ഭാഗം വിശുദ്ധ മത്തായിയുടെ സുവിശേഷത്തിൽ മാത്രം കാണപ്പെടുന്നു. ഇത് പുറപ്പാട് 30:12 അടിസ്ഥാനമാക്കിയുള്ളതാണ്. ഈ നികുതി കൈസർക്കുള്ള നികുതിയിൽ നിന്ന് വ്യത്യസ്തമാണ് (മത്തായി 22:15-22).

**1. യേശു ദൈവപുത്രനാണ്**

ദൈവത്തിൻറെ പുത്രൻ എന്ന നിലയിൽ (14:33; 16:16; 17:5) ദൈവത്തിൻറെ ആലയത്തിന് നികുതി കൊടുക്കാൻ യേശു ബാധ്യസ്ഥനല്ല. യേശു ഒരു ദാസന്റെ രൂപത്തിൽ പ്രത്യക്ഷപ്പെട്ടതിനാൽ നികുതിപിരിവുകാർ യേശുവിനെ ദൈവപുത്രനായി അംഗീകരിച്ചില്ല (ഫിലിപ്പിയർ 2). മത്സ്യത്തിന്റെ വായിൽ നിന്ന് നാണയം എടുക്കാൻ പത്രോസിനോട് പറയുന്നതിലൂടെ, യേശു സൃഷ്ടിയുടെ കർത്താവാണെന്ന് സ്വയം വെളിപ്പെടുത്തുന്നു. ദേവാലയനികുതി യാഗങ്ങൾ നൽകിയ പാപപരിഹാരവുമായി ബന്ധപ്പെട്ടിരിക്കുന്നു. പുറപ്പാട് 30:16-ൽ അതിനെ 'പ്രായശ്ചിത്ത പണം' എന്നും 'നിങ്ങളുടെ ജീവനു വേണ്ടി നൽകപ്പെട്ട മറുവില' എന്ന ഓർമ്മപ്പെടുത്തൽ എന്നും വിളിക്കുന്നു. പക്ഷെ യേശുവിന്റെ മരണവും പുനരുത്ഥാനവും പാപമോചനത്തിനായുള്ള ആലയ യാഗങ്ങൾക്ക് പകരമാകും (18:32; 20:28, 26:28, 27:42).

**2. മറ്റുള്ളവർക്ക് ഇടർച്ച വരാതിരിക്കാൻ ശ്രമിക്കണം**

യേശു ദേവാലയനികുതി അടയ്ക്കേണ്ടതില്ലെങ്കിലും മറ്റുള്ളവർക്ക് ഇടർച്ച വരാതിരിക്കാൻ അത് കൊടുക്കാൻ അവൻ സമ്മതിക്കുന്നു. സ്വാതന്ത്ര്യത്തിന്റെ ശരിയായ ഉപയോഗത്തെക്കുറിച്ചാണ് യേശു ഇവിടെ പഠിപ്പിക്കുന്നത്. ചില ബാധ്യതകളിൽ നിന്ന് നാം സ്വതന്ത്രരായിരിക്കാം; അല്ലെങ്കിൽ ചില പ്രത്യേകാവകാശങ്ങൾ ഉണ്ടായേക്കാമെങ്കിലും, നമ്മുടെ പ്രവൃത്തികൾ മറ്റുള്ളവരിൽ ചെലുത്തുന്ന സ്വാധീനത്തെക്കുറിച്ച് നാം ഉത്കണ്ഠാകുലരായിരിക്കണം. നമ്മുടെ സ്വാതന്ത്ര്യം മറ്റുള്ളവരെ ദൈവത്തിൽ നിന്ന് അകറ്റാൻ പ്രേരിപ്പിക്കാതിരിക്കാൻ നാം ശ്രദ്ധിക്കണം. സമൂഹത്തിൽ എങ്ങനെ ജീവിക്കണം എന്നതിന്റെ ഒരു മാതൃക കൂടിയാണ് ഈ കഥ. 'സകലത്തിന്നും എനിക്കു കർത്തവ്യം ഉണ്ടു; എങ്കിലും സകലവും പ്രയോജനമുള്ളതല്ല. സകലത്തിന്നും എനിക്കു കർത്തവ്യം ഉണ്ടു; എങ്കിലും സകലവും ആത്മികവർദ്ധന വരുത്തുന്നില്ല' (1 കൊരി. 10:23). (ഇള. ഗലാത്യർ 5:13; 1 പത്രോസ് 2:16).

**3. അവനുവേണ്ടി പ്രവർത്തിക്കാൻ നമുക്ക് തയ്യാറാകാം.**

നികുതിപ്പണം സുരക്ഷിതമാക്കാൻ പത്രോസിന് തന്റെ വേല ചെയ്യേണ്ടിവന്നു. പത്രോസിന് പരിചിതമായത് ചെയ്യാൻ യേശു അവനോട് ആവശ്യപ്പെട്ടു. ആത്മാക്കളെ നേടുന്നതിൽ ക്രിസ്തുവിനൊപ്പം പ്രവർത്തിക്കുന്നവർ അവനാൽ അനുഗ്രഹിക്കപ്പെടും. നിങ്ങൾക്ക് ലഭിച്ച കഴിവുകൾ ദൈവരാജ്യത്തിന് വേണ്ടി ഉപയോഗിക്കുക.

○




വർത്തിക്കു നല്കിയ ഉപദേശങ്ങളിൽ ഒന്ന്; "പടയോട്ടങ്ങൾക്കും വിജയാഹ്ലാദങ്ങൾക്കുമിടയിൽ രാജാവ് നിസ്സഹായരായ പ്രജകളെ ഓർക്കണം".

5. ചിന്താവേദഭാഗത്തു നിന്നുമുയരുന്ന അഞ്ചാമത്തേതും അവസാനത്തേതുമായ ആശയം: "ചട്ടപ്രകാരം മല്ലുകെട്ടണം" (follow the rules). സഭയിലെ മേല്പട്ട സ്ഥാനം നമ്മെ കൂടുതൽ സ്വതന്ത്രരാക്കുകയല്ല. പ്രത്യുത സ്വാതന്ത്ര്യങ്ങൾ കുറയ്ക്കുകയാണ്. സഭാ നിയമങ്ങളും കാനോനാകളും പാരമ്പര്യങ്ങളും പാലിച്ചുകൊണ്ട് കൂടുതൽ അച്ചടക്കമുള്ളവരാകണം. കായിക താരങ്ങൾക്കു നിർബന്ധ നിയമങ്ങളുണ്ട്. സാമ്പത്തിക അച്ചടക്കം തുടങ്ങി എല്ലാ മേഖലകളിലും അതു പാലിക്കപ്പെടണം. സുതാര്യത അതിന്റെ മറ്റൊരു വകഭേദമാണ്. വളയമില്ലാത്ത ചാട്ടം സഭയ്ക്കു ബാദ്ധ്യതയായി മാറും.

നാം ഈ പാതയിലെ പ്രഥമ യാത്രികരല്ല. ആത്മീയതയുടെ, ദൈവീകതയുടെ അച്ചടക്കത്തിന്റെ അന്തസാർന്ന, പക്വമാർന്ന അനുകരണീയ മാതൃകകൾ കാട്ടിത്തന്ന, പാതകൾ വെട്ടിത്തെളിയിച്ച മഹത്തുക്കളുടെ പാദങ്ങൾ പതിഞ്ഞ മലങ്കരസഭയാണിത്. ഈ പാതയിലൂടെയുള്ള പ്രയാണത്തിലൂടെയാണു നാമും നമ്മുടെ മികവ് തെളിയിക്കേണ്ടത്. ദീർഘിപ്പിക്കുന്നില്ല, സ്ഥാനം ഏറ്റവർക്കും, ഏല്ക്കുന്നവർക്കും സാക്ഷികളാകുന്നവർക്കും വിളിക്കനുയോജ്യമായി ജീവിപ്പിക്കാനുള്ള കൃപ ദൈവം സമൃദ്ധിയായി നല്കട്ടെ-ആമ്മീൻ. ○

28




# പെന്തിക്കോസ്തിയും മറുഭാഷാ വരവും

**(അപ്പോ. പ്ര. 2:1 - 47)**

ലേവ്യാപുസ്തകം 23-ാം അധ്യായത്തിലും, ആവർത്തനപുസ്തകം 16-ാം അധ്യായത്തിലുമാണ് യഹൂദന്മാരുടെ പ്രധാനപ്പെട്ട മൂന്ന് പെരുന്നാളുകളെക്കുറിച്ച് വിവരിക്കുന്നത്. ഇതിൽ രണ്ടാമത് പറയപ്പെടുന്ന പെന്തിക്കോസ്തി പെരുന്നാൾ കൊയ്ത്തുകാലത്തിന്റെയും ആദ്യ വിളവിന്റെയും ഉത്സവകാലമായിരുന്നു. ഈ പുരാതന പെരുന്നാളിന്റെ ആഘോഷത്തിലാണ് ഗലീലക്കാരായ പന്തിരുവർ യറുശലേമിൽ കടന്നുവന്നിരിക്കുന്നത്. 'പെന്തിക്കോസ്തി' എന്ന ഗ്രീക്ക് വാക്കിന് അമ്പത് എന്നാണർത്ഥം. പെസഹാ പെരുന്നാളിന് ശേഷമുള്ള അമ്പതാം ദിവസമാണിത്. പക്ഷെ പതിവിനു വിപരീതമായ ഒരു സംഭവമാണിവിടെ നടക്കുന്നത്. ആകാശത്തുനിന്നും ഉണ്ടായ ഒരു മുഴക്കമുള്ള കൊടിയ കാറ്റും, അഗ്നിനാവുകളുടെ രൂപത്തിൽ പ്രത്യക്ഷപ്പെട്ട പ്രകാശവും, അന്യഭാഷാവരവും പുരാതന പെന്തിക്കോസ്തിയെ രൂപാന്തരപ്പെടുത്തി പുതിയ പെന്തിക്കോസ്തിയായി മാറി. പരിശുദ്ധാത്മാവ് സഭയിൽ പ്രത്യക്ഷപ്പെട്ടതിന്റെ അടയാളങ്ങളായിരുന്നു ഇവ.

**മറുഭാഷാവരവും വിവിധ മനുഷ്യരുടെ സമ്മേളനവും (അപ്പോ. പ്ര. 2:1-14)**

ഈ സംഭവം നടക്കുമ്പോൾ യറുശലേമിൽ യഹൂദന്മാരും, യഹൂദ മതപഠനം നടത്തുന്നയാളുകളുമായി പതിനഞ്ചോളം വിവിധതരത്തിലുള്ള മനുഷ്യർ ഉണ്ടായിരുന്നു. പാർത്ഥ്യരും, മേദ്യരും, ഏലാമ്യരും, മെസപ്പൊട്ടോമ്യരും, യഹൂദന്മാരും, അറബികളും, ഈജിപ്റ്റുകാരും, ലിബിയക്കാരും, റോമക്കാരും അക്കൂട്ടത്തിലുണ്ടായിരുന്നു. റോമാസാമ്രാജ്യത്തിന്റെ വിവിധ പ്രവിശ്യകളായ കപ്പദോക്യ, പൊന്തോസ്, ഏഷ്യ, ഫ്രിഗിയ, പംഫിലിയാ എന്നിവിടങ്ങളിൽ നിന്നുള്ളവരും ക്രേത്ത ദ്വീപുവാസികളും അവിടെ സമ്മേളിച്ചിരുന്നകൂട്ടത്തിലുണ്ടായിരുന്നു ഇവരെല്ലാം അത്ഭുതസ്തബ്ധരായത് ഗലീലായിൽ നിന്നുവന്നവരുടെ ഭാഷണം ഓരോരുത്തർക്കും "താന്താൻ ജനിച്ചു വളർന്ന ഭാഷയിൽ" കേൾക്കുവാനും മനസ്സിലാക്കുവാനും സാധിച്ചു എന്നതാണ് (അപ്പോ. പ്ര. 2:6). ഇന്നത്തെ പെന്തക്കോസ്തുകാരുടെ തെറ്റിദ്ധാരണ അപ്പോസ്തോലന്മാർ ആർക്കും മനസ്സിലാകാത്ത ഏതോഭാഷയാണ് ഉപയോഗിച്ചത് എന്നുള്ളതാണ്. അതുകൊണ്ടാണവരിൽ ചിലർ മറുഭാഷ എന്നപേരിൽ ശബ്ദകോലാഹലങ്ങൾ നടത്തി ജനത്തെ സംഭ്രമിപ്പിക്കുവാൻ ശ്രമിക്കുന്നത്. ഇത്തരം ചെപ്പടിവിദ്യകൾ കൊരിന്തു സഭയിൽ കണ്ടപ്പോൾ പൗലോസ് ശ്ലീഹാ ശക്തമായി അതിനെ വിമർശിക്കുന്നത് നാം ഒന്നാം കൊരിന്ത്യ ലേഖനത്തിൽ വായിക്കുന്നുണ്ട്: "സഭയിൽ പതിനായിരം വാക്കുകൾ അന്യഭാഷയിൽ സംസാരിക്കുന്നതിനെക്കാൾ അധികം മറ്റുള്ളവരെയും പഠിപ്പിക്കേണ്ടതിന് ബുദ്ധികൊണ്ട് അഞ്ചുവാക്കു പറയുവാൻ" താൻ താല്പര്യപ്പെടുന്നു എന്നാണ് പൗലോസ് കൊരിന്ത്യരോട് പറയുന്നത് (1 കൊരി. 14.19). കാരണമായി അദ്ദേഹം ചോദിയ്ക്കുന്നത് "നാവുകൊണ്ട് തെളിവായ വാക്ക് ഉച്ചരിക്കാഞ്ഞാൽ സംസാരിക്കുന്നത് മറ്റുള്ളവർക്ക് എങ്ങനെ മനസ്സിലാകു"മെന്നാണ്. "ലോകത്തിൽ വിവിധ ഭാഷകൾ അനവധി ഉണ്ട്. അവയിൽ ഒന്നും തെളിവില്ലാത്തതല്ല" എന്നും പൗലോസ് പറയുന്നു. മറുഭാഷകൊണ്ട് സഭയ്ക്ക് എങ്ങനെ ആത്മീയ വർദ്ധനവുണ്ടാകും എന്നതും പൗലോസിനെ ചിന്തിപ്പിച്ച കാര്യമാണ്. അദ്ദേഹമതിനാൽ പ്രബോധന വരത്തിനാണ് മുൻതൂക്കം നൽകിയത്. യുദ്ധത്തിനായുള്ള കാഹളവും, കുഴൽ, വീണ എന്നീ ഉപകരണങ്ങളും നാദഭേദമില്ലാതെ ശബ്ദം പുറപ്പെടുവിയ്ക്കുന്നതുപോലെയാണ് ഗ്രാമറോ, അർത്ഥമോ ഇല്ലാത്ത ജല്പനങ്ങൾ എന്നും പൗലോസ് പറയുന്നു. യരുശലേമിൽ സമ്മേളിച്ച ജനക്കൂട്ടം ഗലീലക്കാരായ അപ്പോസ്തോലന്മാർ ലഹരി പിടിച്ചതിന്റെ ഫലമാണ് ഇങ്ങനെ സംസാരിക്കുന്നത് എന്നൊരാരോപണം ഉന്നയിച്ചിരുന്നു നിരക്ഷരരായ മനുഷ്യർക്ക് വിശ്വസിക്കാനാവാത്ത പ്രബോധനവരം ലഭിച്ചതാണ് ഇതിനുകാരണം.

**പത്രോസിന്റെ ഒന്നാം പ്രഭാഷണം (അപ്പോ. പ്ര. 2:14-42)**

യരുശലേമ്യരുടെ ആരോപണത്തിന് മറുപടി പറയുന്ന പത്രോസ് യോവേൽ പ്രവചനം ഉദ്ധരിച്ചുകൊണ്ട് (യോവ. 2:28-32) ഇത് അന്ത്യകാലത്തിന്റെ അടയാളമാണെന്നു സ്ഥാപിയ്ക്കുന്നു. 16, 132, 110 എന്നീ സങ്കീർത്തനങ്ങളുടെ കൂടി പിൻബലത്തിൽ യേശുക്രിസ്തുവിന്റെ രക്ഷാകര പ്രവർത്തനങ്ങൾ പത്രോസ് വിശദീകരിക്കുന്നു നസ്രേത്തുകാരനായ യേശു തന്റെ പ്രബോധനങ്ങളിലൂടെയും, അത്ഭുതപ്രവർത്തനങ്ങളിലൂടെയും താൻ ദൈവപുത്രനാണെന്ന് വെളിപ്പെടുത്തിയെന്നാണ് പത്രോസ് സ്ഥാപിയ്ക്കുന്നത്. യേശുവിന്റെ കുരിശുമരണവും, പുനരുത്ഥാനവും, പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിന്റെ തുടക്കവുമൊക്കെ പത്രോസ് തന്റെ പ്രസംഗത്തിൽ വിസ്തരിക്കുന്നുണ്ട്. "നിങ്ങൾ ക്രൂശിച്ച യേശുവിനെ ദൈവം കർത്താവും മശിഹായുമാക്കി" തന്റെ വലതുഭാഗത്തിരുത്തി എന്നതാണ് പ്രസംഗത്തിന്റെ കാതൽ (അപ്പോ പ്ര. 2.36) ഈ അത്ഭുത സന്ദേശം ശ്രമിച്ച മുൻപറഞ്ഞ പതിനഞ്ചു ദേശവാസികൾ പത്രോസിനോടാരാഞ്ഞത് തങ്ങൾ ഇനി എന്താണ് ചെയ്യേണ്ടതെന്നാണ് അവർ തങ്ങളുടെ പാപങ്ങളിൽ നിന്ന് മനം തിരിഞ്ഞ് യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനമേറ്റാൽ അവരുടെ പാപങ്ങൾ മോചിയ്ക്കപ്പെടുകയും, പരിശുദ്ധാത്മ നൽവരം പ്രാപിക്കുകയും ചെയ്യും എന്ന വാഗ്ദാനവും പത്രോസ് അവർക്കു നൽകി. ഇതുകേട്ട് മാനസാന്തരപ്പെട്ട 3000 പേരാണ് അന്ന് ക്രിസ്തുസഭയുടെ ഭാഗമായിത്തീർന്നത്. അവരുടെ ഈ മതഃപരിവർത്തനത്തിന് "രക്ഷിയ്ക്കപ്പെടുക" എന്ന പദപ്രയോഗമാണ് അപ്പോസ്തോല പ്രവർത്തികളുടെ ഗ്രന്ഥകർത്താവായ വി. ലൂക്കോസ് പുതിയ നിയമ ഗ്രന്ഥങ്ങളിലൊന്നും കാണാത്ത ഈ പദം ഉപയോഗിക്കുന്നുണ്ട്.

**ആദിമ ക്രിസ്ത്യാനികളുടെ ജീവിതശൈലി (അപ്പോ. പ്ര. 2:42-47)**

ഇങ്ങനെ രൂപപ്പെട്ട ക്രിസ്തുസഭയുടെ ജീവിതശൈലി വ്യത്യസ്തമായിത്തീരുകയാണ് ചെയ്തത്. അവർ പുതിയൊരു ജീവിതമാർഗ്ഗം സ്വീകരിച്ച് (മാർഗ്ഗവാസികൾ) ആദിമസഭയെ രൂപപ്പെടുത്തി അവരുടെ ജീവിതശൈലിയുടെ സുപ്രധാന സ്വഭാവങ്ങൾ താഴെ പറയുന്നതായിരുന്നു. a) അവർ തുടർച്ചയായി അപ്പോസ്തോലന്മാരിൽ നിന്ന് പഠിയ്ക്കുന്നവരായി മാറി., b) അവർ പുതിയൊരു കൂട്ടായ്മയായിത്തീർന്നതിന്റെ ഫലമായി തങ്ങളുടെ സ്വത്തു സമ്പാദ്യങ്ങൾ വിറ്റ് അതിന്റെ ഫലം ശേഖരിച്ച് എല്ലാവർക്കുമായി പകുത്തു നൽകി. ഓരോരുത്തരുടെയും ആവശ്യം അറിഞ്ഞ് അവരെ സാമ്പത്തികമായി കൈത്താങ്ങുന്നതായിരുന്നു പുതിയ ജീവിതശൈലിയുടെ ശ്രദ്ധാകേന്ദ്രം. c) അവർ ദിവസേന യറുശലേം ദേവാലയത്തിൽ കൂട്ടം ചേർന്നു പ്രാർത്ഥിച്ചു പോന്നു. d) അവർ ഭവനങ്ങളിൽ ഒത്തുചേർന്ന് ഒരുമിച്ച് ഭക്ഷണം കഴിച്ച് തങ്ങളുടെ കൂട്ടായ്മയെ ശക്തിപ്പെടുത്തി. e) അവർക്ക് ലളിത ഹൃദയവും, മാനസിക സന്തോഷവും, ദൈവത്തെ പുകഴ്ത്തുന്ന രീതിയുമുള്ളവരായി മാറി. തന്മൂലം പൊതുസമൂഹം അവരെ കൂടുതലായി അംഗീകരിയ്ക്കുകയും ഈ പുതിയ ജീവിതശൈലിയിൽ ആകൃഷ്ടരായി ധാരാളം പേർ സഭയിൽ വന്നു ചേരുവാനും തുടങ്ങി.

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# യെഹസ്ക്കേൽ പ്രവാചകന്റെ പുസ്തകം

**'യെഹസ്ക്കേൽ'** എന്ന് പേരിന് 'ദൈവം ബലപ്പെടുത്തുന്നു' എന്നാണ് അർത്ഥം. പഴയനിയമത്തിലെ രണ്ടാം ഭാഗമായ പ്രവചന ഗ്രന്ഥങ്ങളിലെ രണ്ടാം ഉപരിഭാഗമായ പിൽക്കാല പ്രവാചകന്മാരുടെ ഗണത്തിലെ മൂന്നാം പുസ്തകമാണ് യെഹസ്കേൽ പ്രവാചകന്റെ പുസ്തകം. 48 അദ്ധ്യായങ്ങളായി തിരിച്ചിരിക്കുന്ന ഈ പുസ്തകത്തിന്റെ അധികഭാഗവും ഗദ്യരൂപത്തിലാണ് എന്നത്, മറ്റ് പ്രവചന ഗ്രന്ഥങ്ങളുമായുള്ള പ്രധാന വ്യത്യാസമാണ്. പിൽക്കാല പ്രവചനങ്ങളിലെ 'വലിയപ്രവാചകന്മാർ' എന്ന പട്ടികയിലാണ് ഈ ഗ്രന്ഥം.

യെഹോയാക്കീമിന്റെ രാജാവിന്റെ പ്രവാസത്തിന്റെ അഞ്ചാം ആണ്ട് (1.2, ക്രി.മു. 593); ഇരുപത്തേഴാം ആണ്ട് ഒന്നാം മാസം, ഒന്നാം തീയതി (19:17; ക്രി.മു. 571) എന്നിവ ചേർത്തു വായിച്ചുകൊണ്ട് യെഹസ്കേൽ പ്രവാചകന്റെ ശുശ്രൂഷക്കാലം 22 വർഷമായിരുന്നു എന്നു പൊതുവെ അംഗീകരിക്കപ്പെട്ടിരിക്കുന്നു ക്രി.വ. 593 ൽ ബാബേലിലേക്കു നാടുകടത്തപ്പെട്ടവരുടെ കൂട്ടത്തിൽ യെഹസ്കേലും ഉണ്ടായിരുന്നു. പുരോഹിതനും പ്രവാചകനുമായിരുന്ന (1.3) ഇദ്ദേഹം ബാബേലിൽ കേബാർ നദീതീരത്ത് (1.1) തേൽ ആബീബിൽ (3.15) പ്രവാസികളുടെ ഇടയിലാണ് പാർത്തിരുന്നത് വിവാഹിതനായിരുന്നു (24:15-18)ഭാര്യ മരിച്ചതായും, വിലാപം അരുതെന്ന ദൈവകല്പന പാലിച്ചതായും ഈ ഭാഗത്തു വായിക്കുന്നു. ഒമ്പതാണ്ട് പത്താം മാസം പത്താം തീയതി ഇതു സംഭവിച്ചതായി സൂചന (24:1: ക്രി.മു. 587) അന്നാണ് നെബൂഖദ്നേസർ രാജാവ് യരുശലേം കൊള്ളയിട്ട് ദേവാലയം നശിപ്പിച്ചത് യരുശലേമിന്റെയും ദേവാലയത്തിന്റെയും നാശത്തിന്റെ 'അടയാള'മാണ് പ്രവാചകന്റെ ജീവിതത്തിലെ നഷ്ടമെന്ന് തുടർപരാമർശം (24.25-27)

യിസ്രായേലിൽ ഒരു പുരോഹിതന്റെ ശുശ്രൂഷാകാലം മുപ്പതു വയസുമുതൽ അമ്പതു വരെയാണ് (സംഖ്യാ 4:2, 23,30) യെഹസ്കിയേലിന്റെ ആ നിയമപ്രകാരം രണ്ടു വർഷം അധികരിക്കുന്നുണ്ട് എന്ന് 1.1 ലെ മുപ്പതാം ആണ്ട് പ്രവാചകന്റെ പ്രായമെന്നു കണക്കാക്കിയാൽ വ്യക്തമാണ്

പഴയനിയമ പുസ്തകങ്ങളിൽ കാല സൂചന വളരെ കൃത്യമായി കാണുന്ന ഗ്രന്ഥങ്ങളിലൊന്നാണ് ഈ പ്രവചനം. പതിമൂന്നിടങ്ങളിൽ കൃത്യമായ സമയ സൂചനയുണ്ട് അതിൽ പന്ത്രണ്ടുവട്ടം ദൈവത്തിൽ നിന്ന് പ്രവാചകനു നേരിട്ടു ലഭിക്കുന്ന സന്ദേശങ്ങളാണ്. ഒരു പ്രാവശ്യം മാത്രം യരുശലേം പിടിപ്പിക്കപ്പെട്ട വാർത്ത അറിയിക്കുവാൻ ഒരാൾ വന്നതായി പരാമർശം (33:21).

ഹോശേയാ പ്രവാചകനെപ്പോലെ, പ്രവചന സന്ദേശത്തെ ജീവിതമായി കാണിച്ച പ്രവാചകനാണ് യെഹസ്ക്കേൽ. പന്ത്രണ്ട് ഭാഗത്ത് പ്രതീകാത്മക പ്രവൃത്തിയാണ് ദൈവവചനം പ്രവാചകനിലൂടെ വെളിപ്പെടുന്നത് (3 37 അദ്ധ്യായങ്ങൾ വായിക്കുക. പ്രവാചകനുണ്ടാകുന്ന നാലു ദർശനങ്ങൾ അ. 1-3; 8:11; 37:40-48 ഭാഗങ്ങളിൽ വായിക്കാം. ഉപമകളിലൂടെയുള്ള സന്ദേശം അഞ്ച് ഭാഗത്തു വായിക്കാം (അ. 15-17, 19:23). അങ്ങനെ വ്യത്യസ്തങ്ങളായ ശൈലിയിൽ സന്ദേശങ്ങൾ നൽകുന്ന പ്രവാചകന് ആരാധനയും ദൈവാലയവും കേന്ദ്രമായ വിശുദ്ധി പ്രധാനമാണ് വി. ആലയത്തിൽ ആരാധനാവ്യാപൃതമായ ഒരു വിശുദ്ധം ജനം എന്നതാണ് പ്രവാചകന്റെ കാഴ്ചപ്പാട്.

1-24 അദ്ധ്യായങ്ങൾ ക്രി.മു. 587-ൽ യരുശലേം നശിപ്പിക്കപ്പെടുന്നതിനു മുമ്പുള്ള കാലഘട്ടമാണ് പശ്ചാത്തലം 33-48 ഭാഗം, ഭാവിയിൽ യിസ്രായേലിന്റെ വീണ്ടെടുപ്പിനേക്കുറിച്ചുള്ളതുമാണ് ഇടയിലുള്ള അദ്ധ്യായങ്ങൾ (25-32) പുറജാതികൾക്കെതിരെയുള്ള പ്രവചനങ്ങളാണ്. ആദ്യഭാഗം യഹൂദ ജനതയ്ക്കുള്ള മുന്നറിയിപ്പുകൂടിയാണ് പാപമൊഴിഞ്ഞ്, യരുശലേമിന്റെ നാശത്തിലും ആത്മസംയമനത്തിലും ദൈവവുമായള്ള സമാധാനത്തിലും കഴിയുക എന്ന ആഹ്വാനമാണ് ആദ്യഭാഗത്ത്

'ഞാൻ യഹോവ എന്ന് അവർ അറിയും' എന്ന ആശയം 65 പ്രാവശ്യം ഈ പുസത്കത്തിൽ കാണുന്നുണ്ട്. അത് നൽകുന്ന സൂചന ദൈവം യിസ്രായേലിനു മാത്രം അല്ല സകല ജാതികൾക്കും ഗോത്രങ്ങൾക്കും, ജനതയ്ക്കും ദൈവമാണ് എന്നാണ്. നെബൂഖദ്നേസറും ദൈവത്തിന്റെ പദ്ധതി പൂർത്തീകരിക്കുവാനുള്ള ഒരുപകരണം മാത്രമാണ് (21:19-23; 30 25). ദൈവത്തിന്റെ പരമാധികാരം വ്യക്തമാക്കുന്ന പരമാർശമാണ് മാഗോദ് ദേശത്തിലെ ഗോഗിനെതിരായ യുദ്ധം (38-39).

പ്രവാചകൻ ഗോപുരമുകളിലെ കാവൽക്കാരനു തുല്യനാണ് (3:17; 33:1 9) എന്ന പരാമർശം ഈ പ്രവചനത്തിന്റെ പ്രത്യേകതയാണ്. പ്രവാസത്തിൽ തന്നോടുകൂടെ കെബാർ നദീദീരത്തു വസിക്കുന്നതോടാണ് പ്രവചാകൻ ദൈവസന്ദേശം കൈമാറുന്നത്. ദൈവത്തിന്റെ മഹത്വം യിസ്രായേൽ പുനഃസ്ഥാപിക്കുക എന്നതാണ് പ്രഥമ ലക്ഷ്യം. അത് തിരിച്ചറിയുന്നവർക്ക് 'ഒരു പുതിയ ഹൃദയവും' പുതിയ ആത്മാവും നൽകും (36:26-28).

യെഹോയാക്കീൻ രാജാവിനൊപ്പം ബാബേൽ രാജാവായ നെബൂഖദ്നേസ്സർ ബാബേലിലേയ്ക്കു കൊണ്ടു പോയ ജനങ്ങൾക്കിടയിൽ വസിച്ച്, അവരുടെ നിസ്സഹായാവസ്ഥയും,പ്രത്യാശയില്ലായ്മയും അനുഭവിച്ച പ്രവാചകൻ, നീതിമാനും വിശുദ്ധനുമായ ദൈവം അവരെ യരുശലേമിലേയ്ക്കും ദേവാലയത്തിലേക്കും മടക്കിക്കൊണ്ടുവരും എന്ന പ്രത്യാശ നൽകുന്നതാണ് യെഹസ്ക്കേൽ പ്രവചനപുസ്തകം. നീതിമാനും സർവ്വശക്തനുമായ വിധി കർത്താവായ ദൈവം കാരുണ്യവാനാണെന്ന് കൂടി ഓർമ്മപ്പെടുത്തുന്നു. അതോടൊപ്പം ബാബേൽ പ്രവാസത്തിനു മുമ്പുണ്ടായിരുന്ന യിസ്രായേൽ മതജീവിതത്തിൽ നന്നും പ്രവാസാനന്തര യഹൂദ ജീവിതത്തിലേയ്ക്കുള്ള മാറ്റം വ്യക്തമാക്കുന്നതുകൂടിയാണ് ഈ പ്രവചനഗ്രന്ഥം

ഓർത്തഡോക്സു സഭയുടെ ആരാധനയിലെ പല പ്രതീകങ്ങളും യെഹസ്കേൽ പ്രവചനത്തിൽനിന്നുമുള്ളതാണ്. 5-ാം നൂറ്റാണ്ടിലെ സഭാ പിതാവായ മാർ യാക്കോബിന്റെ (Jacob serug 451-521) പ്രസംഗങ്ങളിൽ യെഹസ്ക്കേൽ പ്രവാചകന്റെ ദർശനം ഒരു പ്രധാന വിഷയമാണ്



# നമസ്ക്കാരം
# സുറിയാനി പാരമ്പര്യത്തിൽ



28

**ആരാധനാ പഠനം**

ഫാ ഡോ വർഗ്ഗീസ്
പി വർഗ്ഗീസ് പാമ്പാക്കുട
(ഓർത്തഡോക്സ് സെമിനാരി)

സുറിയാനി സഭയിലെ വൈദികരുടെ ആരാധനാ വേഷങ്ങളിൽ ചെരുപ്പ്, വെള്ളക്കുപ്പായം, ഹമ്നിക്കൊ (ഊറാറ), അരക്കെട്ട്, കൈയുറകൾ, കാപ്പ എന്നിവ ഉൾപ്പെടുന്നു. പഴയനിയമത്തിലെ പുരോഹിതന്മാരുടെ വേഷവിധാനങ്ങൾ ക്രിസ്തീയ സഭയുടെ ആരാധനാവേഷങ്ങളുടെ ഉൽഭവത്തിൽ സ്വാധീനം ചെലുത്തിയിട്ടുണ്ട്. പുരാതന റോമാ സാമ്രാജ്യത്തിലെ ആഘോഷാവസരങ്ങളിൽ ഉപയോഗിച്ചിരുന്ന വിശേഷ വസ്ത്രങ്ങളുടെ രീതിയും ഇതിന് പ്രേരണയായിട്ടുണ്ട്. 4-ാം നൂറ്റാണ്ടുമുതൽ ഇന്നത്തെ ആരാധനാ വസ്ത്രരീതി പ്രചാരത്തിലായിത്തുടങ്ങി

പഴയ നിയമകാലത്ത് പുരോഹിതനെ പ്രത്യേക വേഷമണിയിച്ചിരുന്നത് "മഹത്വത്തിനും അലങ്കാരത്തിനുമായിട്ടായിരുന്നു" (പുറ. 28:2). യഹോവയുടെ മഹത്വത്തിന്റെയും പൗരോഹിത്യ ശുശ്രൂഷ നിർവ്വഹിക്കുവാനായി ലഭിച്ച വിശുദ്ധിയുടെയും അടയാളമായിട്ടാണ് ഇത് ധരിച്ചിരുന്നത്. സുറിയാനി സഭയിലെ വൈദികർ ആരാധനാ വസ്ത്രങ്ങൾ ധരിക്കുമ്പോൾ ഓരോന്നിനും പ്രത്യേകം പ്രാർത്ഥനകൾ നൽകിയിട്ടുണ്ട്. ഈ പ്രാർത്ഥനകൾ അവയുടെ അർത്ഥം വെളിപ്പെടുത്തുന്നു

**1. ചെരുപ്പ് :** യാത്രയ്ക്കുള്ള ഒരുക്കത്തിന്റെ ഭാഗമായിട്ടാണ് പഴയനിയമത്തിൽ ചെരുപ്പ് ധരിച്ചിരുന്നത്. ചെരുപ്പ് ധരിച്ചുകൊണ്ടാണ് ഇസ്രായേൽജനം ഒന്നാമത്തെ പെസഹാ ഭക്ഷിച്ചത്. തിന്മയുടെ ശക്തികളിന്മേലുള്ള വിജയത്തിന്റെയും, സമാധാന സുവിശേഷത്തിനുള്ള ഒരുക്കത്തിന്റെയും (എഫെ. 6:15) അടയാളമായിട്ടാണ് വി. കുർബാനയിൽ കാർമ്മികൻ ചെരുപ്പ് ധരിക്കുന്നത്. വി. മദ്ബഹായിൽ ഉപയോഗിക്കുന്ന ചെരുപ്പുകൾ മറ്റു സ്ഥലങ്ങളിൽ ഉപയോഗിക്കാൻ പാടുള്ളതല്ല.

**2. വെള്ളക്കുപ്പായം:** വിശുദ്ധിയുടെയും വെടിപ്പിന്റെയും അടയാളമാണ് വെള്ളവസ്ത്രം (വെളി. 3:5, 7:9) ധരിച്ചിരുന്നത്. മാമോദീസായിൽ പ്രാപിച്ച വിശുദ്ധിയുടെ പ്രതീകമാണിത്. മാമോദീസായുടെ വിശുദ്ധിയിൽ സഭ, ദൈവത്തെ ആരാധിക്കുന്നുവെന്ന അർത്ഥത്തിലാണ് കാർമ്മികൻ വെള്ളക്കുപ്പായവും ധരിക്കുന്നത്. ദൈവരാജ്യത്തിൽ നാം പ്രാപിക്കാനിരിക്കുന്ന അനശ്വര പ്രകാശവസ്ത്രത്തിന്റെ പ്രതീകമാണിത് (മത്താ. 22:11-13). ഈ സാരാംശം ഉൾക്കൊണ്ട് ആരാധനയിൽ സംബന്ധിക്കുന്ന വിശ്വാസികൾ വെള്ളവസ്ത്രങ്ങൾ ധരിക്കുന്നത് അർത്ഥവത്തായിരിക്കും.

**3. ഹമ്നീക്കൊ (ഊറാറ):** ഹമ്നീക്കൊ എന്ന വാക്കിന്റെ അർത്ഥം മാല (Necklace, neckchain) എന്നാണ് ഇതിന്റെ ശരിയായ പേര് ഊറാറ എന്നത്രെ. സ്ഥാനചിഹ്നമായാണ് ഇത് ധരിക്കുന്നത്. വി. ജോൺ ക്രിസോസ്റ്റത്തിന്റെ ഒരു പ്രസംഗത്തിൽ ഇതിനെ മാലാഖമാരുടെ ചലിക്കുന്ന ചിറകായി ചിത്രീകരിച്ചിട്ടുണ്ട്. ശത്രുക്കളെ തോൽപ്പിക്കുവാനുള്ള ശക്തിയെ ധരിച്ചിരിക്കുന്നതിന്റെ സൂചനയാണിത്. "യുദ്ധത്തിൽ എന്നെ ശക്തി ധരിപ്പിക്കുകയും, എനിക്കെതിരായി നിൽക്കുന്നവരെ എന്റെ കീഴ്മുട്ടുകുത്തിക്കുകയും ചെയ്യണമെ" (സങ്കീ. 18:39-40) എന്ന സങ്കീർത്തനഭാഗം ചൊല്ലിക്കൊണ്ട് ഇത് ധരിക്കുന്നത്.

**4. അരക്കെട്ട് (സൂനോറൊ) :** അരകെട്ടി പെസഹാ ഭക്ഷിച്ചിരുന്നത് (പുറ. 12:11) ഒരുക്കത്തിന്റെ അടയാളമായിരുന്നു. സത്യംകൊണ്ട് അരകെട്ടുന്നതിനെപ്പറ്റി വി. പൗലോസ് (എഫെ. 6:14) പരാമർശിക്കുന്നുണ്ട്. കർത്താവ് ശിഷ്യന്മാരുടെ കാൽകഴുകിയത് സേവന സന്നദ്ധതയുടെ അടയാളമായിരുന്നു (യോഹ 13:4) തന്മൂലം ഒരുക്കത്തിന്റെ സത്യജീവിതത്തിന്റെയും, സേവന സന്നദ്ധതയുടെയും പ്രതീകമായാണ് ഇത് ധരിക്കുന്നത്. സങ്കീ. 45:3 ചൊല്ലിക്കൊണ്ട് വൈദികൻ ഇത് ധരിക്കുന്നു. ദൈവശക്തിയുടെ വാൾ ധരിച്ചിരിക്കുന്നു എന്ന അർത്ഥമാണ് ഈ പ്രാർത്ഥനയിലുള്ളത്.

**5. കൈയുറകൾ (സെൻദൊ) :** ഇത് ധരിക്കുന്നതിലൂടെ പുരോഹിതന്റെ കൈകൾ ഇനി മേലിൽ തന്റേതല്ല, ക്രിസ്തുവിന്റേതാണെന്നു സൂചിപ്പിക്കുന്നു. കാർമ്മികൻ ശക്തിപ്രാപിക്കുന്നതിന്റെയും ദൈവിക ശുശ്രൂഷയ്ക്കു ഒരുങ്ങിയിരിക്കുന്നു എന്നതിന്റെയും അടയാളമായിട്ടാണ് ഇത് ധരിക്കുന്നത്. ഓരോ കൈയിലും ധരിക്കുമ്പോൾ പ്രത്യേക പ്രാർത്ഥനകളും സങ്കീർത്തനങ്ങളും (സങ്കീ. 18:34 35) ചൊല്ലുന്നു.

**6. കാപ്പ (ഫൈനൊ) :** 'ഫൈനൊ' എന്ന പദത്തിന് പുറങ്കുപ്പായം എന്നാണർത്ഥം. എല്ലാ പുരാതന സഭകളിലും കാപ്പ ധരിക്കുന്ന പതിവുണ്ട്. യവന റോമൻ സംസ്കാരങ്ങളിൽ പുരുഷന്മാർ ധരിച്ചിരുന്ന പുറങ്കുപ്പായത്തിൽ നിന്നാണ് കാപ്പ രൂപം പ്രാപിച്ചത് ഇന്നത്തെ രീതിയിലുള്ള കാപ്പ 4-ാം നൂറ്റാണ്ടിലാണ് ഉപയോഗിച്ചു തുടങ്ങിയത്. കുരുശുമരണത്തിനുമുമ്പ് കർത്താവ് ധരിച്ച ചുവന്നകുപ്പായം (യോഹ. 19:5), രക്തസ്രാവക്കാരി സ്ത്രീതൊട്ട കർത്താവിന്റെ വസ്ത്രം (മത്താ. 9:20), എലിയാവിന്റെ പുറങ്കുപ്പായം (2 രാജ 2:13). എന്നീ പ്രതീകങ്ങൾ കാപ്പയുടെ അർത്ഥം വിശദമാക്കുന്നു. സങ്കീ. 132:9-10 വരെയുള്ള വേദഭാഗങ്ങളാണ്. കാപ്പ ധരിക്കുന്ന കാർമ്മികൻ ചൊല്ലുന്നത്.

ഇവയ്ക്കുപറമെ ശീലമുടി, പത്രസീൻ (വലിയ ഊറാറ) കുരിശുമാല എന്നിവ മേൽപ്പട്ടക്കാർ ധരിക്കുകയും, അംശവടിയും സ്ലീബായും കൈയ്യിൽ പിടിക്കുകയും ചെയ്യുന്നു. ഓരോന്നും ധരിക്കുമ്പോൾ നിർദ്ദേശിച്ചിരിക്കുന്ന പ്രാർത്ഥനകൾ ചൊല്ലുന്നുണ്ട്. ദൈവത്തെ ശുശ്രൂഷിക്കുന്ന പുരോഹിതന് ലഭിക്കുന്ന മഹത്വത്തിന്റെ അടയാളമാണ് ആരാധനയിലെ വസ്ത്രധാരണം.

# മനസ്സ് തുറന്ന്...

# നവാഭിഷിക്ത മെത്രാപ്പോലീത്തന്മാരുമായുള്ള അഭിമുഖം



[illegible]



എക്യുമിനിസം: സ്നേഹസാക്ഷ്യത്തിന്റെ ആത്മാവബോധം

അഭി. എബ്രഹാം മാർ സ്തേഫാനോസ്

സാക്ഷികളാകാനുള്ള വലിയ ആഹ്വാനമാണെല്ലോ സഭയുടെ നിയോഗം. വ്യത്യാസങ്ങൾ എന്തെല്ലാം സഭകൾക്ക് പരസ്പരം ഉണ്ടെങ്കിലും ക്രിസ്തുവിൻറെ സ്നേഹവും അതിന്റെ പ്രകടനവും ഉണ്മയിൽ ഒന്നു തന്നെയാണ്. വ്യത്യസ്ത അംഗങ്ങൾ ചേർന്നതാണ് ശരീരം. വിവിധ സഭകൾ ക്രിസ്തു ശരീരത്തിലെ അഭിഭാജ്യ അവയവങ്ങളാണ്. എന്നാൽ ഏത് വ്യത്യസ്ഥതയിലും തമ്പുരാന്റെ സ്നേഹം ലോകത്തിന് വെളിപ്പെടുത്തുക എന്നത് ക്രിസ്തു ശരീരത്തിന്റെ പൊതുവായ കർത്തവ്യമാണ്. അവരവരുടെതായ സാസ്കാരിക വിശ്വാസ പൈതൃകങ്ങൾ അതംഗുരം നിലനിർത്തുകയും ക്രിസ്തു എന്ന ഏക പ്രത്യാശയിൽ വേരൂന്നികൊണ്ടുള്ള ക്രൈസ്തവ സാക്ഷ്യവുമാണ് എക്യുമിനിസത്തിന്റെ പ്രായോഗിക പാഠം. ലോകം ആകമാനം ഒരു ഭരണ കർത്താവിന്റെ പരിധിയിലാകുക എന്നതല്ല, ഒന്നാകുക എന്നതിന്റെ അർത്ഥം. ക്രിസ്തു സ്നേഹത്തിൽ നിന്ന് നമ്മേ വേർപിരിക്കാൻ ഒന്നിനും സാധ്യമല്ലന്ന പരിശുദ്ധാത്മാവിലുള്ള ബോധ്യമാണ് സഭകളുടെ ഐക്യത്തിന്റെ അടിസ്ഥാനം.

വൈവിധ്യ പൂർണ്ണമായ സ്വത്വം : എക്യൂമിനിക്കൽ ദർശനങ്ങളുടെ അടിസ്ഥാനമായി രണ്ടു കാര്യങ്ങളാണ് എടുത്തു പറയുവാനുള്ളത്. ഏറ്റവും പരമപ്രധാനം ത്രിത്വ ദർശനം തന്നെയാണ്. ത്രിത്വത്തിൽ വിളങ്ങുന്ന അനുപമമായ സൗന്ദര്യം അതിലെ പാരസ്പര്യം തന്നെയാണ്. മൂന്ന് ആളായി വ്യതിരക്തത നിലനിർത്തികൊണ്ടു തന്നെ സത്താപരമായി അഥവ അകക്കാമ്പിലുള്ള ഐക്യം വിവരണാതീതമാണ്. എന്നാൽ ബുദ്ധിക്ക് വഴങ്ങാത്ത ആ ദൈവീകമായ രഹസ്യം നമുക്ക് വളരെ ലളിതമായി മനസ്സിലാക്കി തരുന്ന ഏറ്റവും സംശുദ്ധമായ രൂപകം കുടുംബ വ്യവസ്ഥതന്നെയാണ്. ഒരു കുടുംബം സത്യത്തിൽ ഒന്നാണെങ്കിലും അതിലെ വ്യക്തികൾക്ക് അവരവരുടെതായ സ്വഭാവസവിശേഷതകൾ ഉണ്ട്. അതുപോലെ സഭകൾ തമ്മിൽ പരസ്പരം വി.കുർബ്ബാനയിൽ പങ്കാളിത്തം ഉണ്ടായാലും അവരവരുടെതായ പ്രത്യേകതകൾ, വിശ്വാസാചാരമര്യാദകൾ നിലനിർത്തുവാനുള്ള സ്വാതന്ത്ര്യവും, അത്തരം വൈവിധ്യങ്ങളെ കൂട്ടായി സംരക്ഷിക്കുവാനുള്ള പ്രയത്നവുമാണ് എക്യൂമിനിസം പകർന്നു നല്കുന്ന സ്വത്വ ദർശനം.

മാമോദീസാ നല്കുന്ന അനുരഞ്ജനം: രണ്ടാമതയുള്ള ഊന്നൽ വി മാമോദീസായെ സംബന്ധിച്ചാണ്. പരിശുദ്ധ നിഖ്യാ സുന്നഹദോസിലെ മാമോദീസായെ കുറിച്ചുള്ള പ്രഖ്യാപനമാണ്. പാപമോചനത്തിന് ഏക മാമോദീസ ഒരിക്കൽ മാത്രമേ ഉള്ളു എന്നതത്ത്വം എല്ലാ എപ്പിസ്കോപ്പൽ സഭകളും അംഗീകരിച്ചിട്ടുള്ള വ്യവസ്ഥയാണ്. അതാകട്ടെ പൗലോസ് ശ്ലീഹാ എഫേസ്യർക്ക് എഴുതിയ ലേഖനത്തിൽ വ്യക്തമായി അനുശാസിക്കുന്നതുമാണ്. ആദ്യമേ തന്നെ ശ്ലീഹാ ശരീരത്തിലുള്ള ഐക്യം ഘോഷിക്കുന്നു:- 'നിങ്ങളെ വിളിച്ചപ്പോൾ ഏകപ്രത്യാശയ്ക്കായി നിങ്ങളെ വിളിച്ചതുപോലെ ശരീരം ഒന്നു, ആത്മാവു ഒന്നു' (4:4).തുടർന്ന് അദ്ദേഹം ഒരു മാമോദീസാ മാത്രമേ ഉള്ളു എന്ന് നിസ്തർക്കം ഉറപ്പിക്കുന്നു:- 'കർത്താവു ഒരുവൻ, വിശ്വാസം ഒന്നു, സ്നാനം ഒന്നു, എല്ലാവർക്കും മീതെയുള്ളവനും' (4.5). ചുരുക്കത്തിൽ ഏക മാമോദീസാ എന്ന അടിസ്ഥാനം സൂചിപ്പിക്കുന്നത് ക്രിസ്തു എന്ന ഏക ദൈവത്തിലുള്ള നമ്മുടെ വലിയ രക്ഷയുടെ ഉറപ്പിനെയാണ്. ആ ഉറപ്പിന്റെ പ്രത്യാശ ഉള്ളതുകൊണ്ടാണ് എപ്പിസ്കോപ്പൽ സഭകളിലെ അംഗങ്ങൾ തമ്മിലുള്ള ബന്ധത്തിൽ വി. മാമോദീസാ കൂദാശ ആവർത്തികാതിരിക്കുന്നത്. അതു കൊണ്ടു തന്നെ സഭകൾ തമ്മിലുള്ള വേദശാസ്ത്രപരമായ ചർച്ചകളിൽ ത്രിത്വ വിശ്വാസം പോലെ വി. മാമോദീസായിലുള്ള ഐക്യമാണ് മർമ്മ പ്രധാനം. പരസ്പരം വലിയ തർക്കമില്ലാത്ത ത്രിത്വ വിശ്വാസം പോലെ സഭകൾ തമ്മിലുള്ള ഐക്യചർച്ചയിൽ മാമോദിസാ പോലുള്ള വേദശാസ്ത്ര വിഷയങ്ങൾ വലിയ തർക്കം കൂടാതയുള്ള ആശയ വിനിമയത്തിന് ഏറെ സഹായകമാണ്. അതു കൊണ്ടു തന്നെ സഭകൾ തമ്മിലുള്ള പ്രായോഗീകമായ ഐക്യത്തിൽ മാമോദീസായിലുള്ള ബന്ധമാണ് അടിസ്ഥാനമാകേണ്ടത്. വി. കുർബ്ബാനയിലുള്ള ഐക്യം കുറെ കൂടി വിദൂരസ്ഥമായ ലക്ഷ്യം ആയിരിക്കും. കാരണം മാമോദീസായിലുള്ള ഐക്യം അനൗപചാരികമായി തന്നെ പ്രയോഗികമായി നിലവിലുള്ള താണ്. അതുപോലെ അല്ല വർഷങ്ങളായി വലിയ തർക്കം നിലനില്ക്കുന്ന കുർബ്ബാനയിലുള്ള ഐക്യം. അത് സാധ്യമാകുവാനുള്ള വലിയ പാലം വി. മാമോദീസായുടെ ദൈവശാസ്ത്ര വിശകലനവും അവയെ കുറിച്ചുള്ള ചർച്ചകളും അതിലൂടെ സംജാതമാകുന്ന ഐക്യവുമാണ്. വിവിധ സെമിനാരികൾ തമ്മിലും നേതൃത്വ നിരയിലും പുതുതലമുറയിലെ വൈദീക കൂട്ടായ്മയിലും സജീവ ചർച്ചയാകേണ്ടത് വി. മാമോദീസായുടെ സാർവ്വത്രീകത യെ സംബന്ധിച്ചുള്ള ബോധ്യങ്ങളായിരിക്കണം എന്നതാണ് എന്റെ എളിയ അഭിപ്രായം.

നമ്മുടെ ഇടയിലുള്ള തർക്ക വിതർക്കങ്ങൾ നിലനില്ക്കുമ്പോൾതന്നെ, ഒറിയന്റൽ ഓർത്തഡോക്സ്സഭകൾ തമ്മിലുള്ള ഐക്യവും ശക്തിപെടുത്തേണ്ടതാണ്. പതിറ്റാണ്ടുകളായി നില നില്ക്കുന്ന ചില വിഭജനങ്ങളുടെ

മുറിവുകൾ  നിലനില്ക്കതന്നെ, കുർബ്ബാന സംബന്ധമുള്ള സഭകൾ തമ്മിലുള്ള ബന്ധം ശക്തമാക്കേണ്ടതും അതിനു ള്ള മാർഗ്ഗരേഖ രൂപപ്പെടുത്തേണ്ടതുമാണ്.

സഭകൾ തമ്മിൽ അനൗപചാരികമായി മര്യാദയുടെ പേ രിൽ ഒരുമിച്ചു കൂടുന്ന രീതി ഇപ്പോൾ തന്നെ നിലവിലുണ്ട്. പ ക്ഷേ അത് ക്രിസ്തുവിലുള്ള ആഴമായ സാഹോദര്യത്തിൻറെ നിദർശനമല്ല മറിച്ച് അതു വെറു മനുഷ്യ മര്യാദയുടെ പ്ര കടനം മാത്രമാണ് എന്നതിൽ സംശയമില്ല. എന്നാൽ പു രാതന സഭകൾ തമ്മിലുള്ള ആശയ വിനിമയവും ക്രിസ്തു വിനെ ലോകത്തിനു കാട്ടികൊടുക്കുന്നതിനുമുള്ള യോജി ച്ചുള്ള കർമ്മ പദ്ധതികൾ നടപ്പിലാകേണ്ടതും അനിവാര്യ മാണ്. സഭയുടെ എക്യുമിനിക്കൽ പ്രസ്ഥാനങ്ങളുടെ ഭാവി സംവേദനങ്ങളിലൂടെയും പരസ്പര ബഹുമാനത്തിലൂടെയും രൂപികരിക്കപ്പെടുന്ന പരസ്പര വിശ്വാസത്തിൽ അടിസ്ഥാന പ്പെട്ടിരിക്കുന്നു. അതിനുള്ള പുതുസരണികൾ വെട്ടി തെളി ക്കുക എന്നത് ഒരു ദൗത്യമായി സഭഏറ്റെടുക്കണം. ക്രിസ്തു സ്നേഹത്തിന്റെ നിരന്തര സാക്ഷികളാകുവാൻ മലങ്കര സഭയു ടെ എക്യുമിനിക്കൽ ബോധ്യത്തിന് സുസാധ്യമാകട്ടെ എന്ന് ആത്മാർത്ഥമായി ആശംസിക്കുന്നു.




മനുഷ്യോല്പത്തിയോളം തന്നെ പഴക്കമുള്ള "മത"മെന്ന പ്രതിഭാസത്തെ ഒറ്റവാക്കിൽ നിർവചിക്കുക സാധ്യമല്ല എങ്കിലും "ഏതെങ്കിലുമൊരു ദൈവത്തിലോ, വിശ്വാസത്തിലോ, തത്വത്തിലോ പൂർണ്ണമായി വിശ്വസിച്ചു അതിന് വേണ്ടി ജീവിക്കുന്നവരുടെ വിശ്വാസ, ആചാര, അനുഷ്ഠാനങ്ങളെ സമഗ്രമായി മതം എന്ന് പേര് വിളിക്കാം. മനുഷ്യ സംസ് കാരത്തിന്റെ ക്രമനുഗതമായ വളർച്ചയാണ് മതമെന്നതിനാൽ കാല ഘട്ടങ്ങളിലൂടെ അതിന്റെ ഉദ്ദേശ്യ ലക്ഷങ്ങളുടെ അടി സ്ഥാനത്തിൽ അനേക നിർവചനങ്ങൾ ഉണ്ടായിട്ടുണ്ട്. നരവംശ ശാസ്ത്രഞ്ജനായ E. B. Taylor മതത്തെ "അമാനുഷിക ത"യിലുള്ള വിശ്വാസമെന്നും, സാമൂഹ്യ ശാസ്ത്രഞ്ജനായ Alfred White Head 'സാമൂഹിക പ്രതിബദ്ധത" ആണ് മതത്തിന്റെ അടിസ്ഥാനമെന്നും, ജർമൻ തത്വ ശാസ്ത്ഞ്ജനായ Immanuel Kant 'ഉയർന്ന ധാർമികതയുടെയും നീതി ബോധത്തിന്റെയും പ്രായോഗിക മാർഗ "മാണ് മതമെന്നും പറയുന്നു. ദൈവ ശാസ്ത്ര ജ്ഞരായ Friedrich Schleirmacher, Paul Tillich എന്നിവർ "മത മെന്നത് അത്യന്തി കമായ ആശ്രയമെന്ന വികാരമാണ് 'എന്നും നിത്യ സത്യത്തോടുള്ള മനുഷ്യന്റെ അനു ഭവമാണ് ' എന്നും വ്യക്തമാക്കുന്നു. കൂടാതെ മന ശാസ്ത്രഞ്ജനmb Sigmond Freud 'മതം മനശാസ്ത്രപരമായ ഒരു പ്രതിഭാസ" മാണ് എന്നും, ഭാരത ത്തിന്റെ രാഷ്ട്രപിതാവായ മഹാത്മാ ഗാന്ധിയും, ഇന്ത്യൻ യുവത്വത്തിന്റെ പ്രതീകമായ സ്വാമി വിവേകാനന്ദനും "മതം തത്വ ചിന്തകളുടെ പ്രയോഗീകരണ "മാണ് (Religion is philosophy in practice) എന്ന ചിന്തയും നൽകുന്നു. കമ്മ്യൂണിസ്റ്റ് ചിന്തകനാ യ Karl Marx 'മതം മനുഷ്യനെ മയക്കുന്ന കറുപ്പ് (opium)' ആണ് എന്നും, അത് സ്വർഗത്തെ കുറിച്ചുള്ള പാവപ്പെട്ടവന്റെ സ്വപ്ന മാണെന്നുമുള്ള വേറിട്ട ചിന്തയും കാണാൻ കഴിയുന്നുണ്ട്.

ക്രിസ്തുവിന്റെ വാക്കുകളിൽ മതം ജീവിത വീക്ഷണമല്ല, അത് ജീവിത "വഴി" തന്നെ ആണ്. സൽഗുണ സമ്പൂർണതയി ലേക്കുള്ള മാർഗം ( Mt. 5-7), സ്വർഗീയ സന്തോഷത്തിന്റെ പൂ ർണത (Jn. 15:11), നിസ്വാർത്ഥ സ്നേഹത്തിന്റെ അനുസ്യൂത പ്ര വഹമാണ് (Jn 15.12-14) എന്ന ജീവിത സാക്ഷ്യവും മനുഷ്യ സമൂഹത്തെ ഓർമിപ്പിക്കുന്നുണ്ട്.

പ്രയോഗികമായി ചിന്തിച്ചാൽ മതം എന്നത് അനിർവചനീ യമായ ജീവിത യഥാർഥ്യങ്ങളെ അനുദിനം അഭിമുഖീകരി ക്കുന്ന മനുഷ്യർ ജീവിതത്തിന്റെ ആരംഭം, അസ്തിത്വം, അർത്ഥം, നിലനിൽപ് തുടങ്ങി അനേക ചോദ്യങ്ങൾക്കു മ നുഷ്യ മനസ്സിൽ നിന്നും ഉയരുന്ന ഉത്തരമാണ്. വ്യത്യസ്ത ങ്ങളായ ഭൗമിക സാംസ്കാരിക തലങ്ങളിൽ ഉയർന്നു വന്ന മത ചിന്തകളിൽ ആശയപരമായ വ്യത്യാസങ്ങളുണ്ടെങ്കിലും എല്ലാ മതങ്ങളുടെയും അത്യന്തിക ലക്ഷ്യം, നന്മയിലേക്കുള്ള യാത്രയാണ്, അദ്ധ്യാത്മിക വളർച്ചയാണ്. മനുഷ്യ ജാതി യുടെ (പ്രപഞ്ചത്തിന്റെ മുഴുവനും) സമാധാന പൂർണമായ നിലനില്പിനായി മനുഷ്യന്റെ സംഘടിത ശ്രമമാണ് (ആയി രുന്നു) മതം. "മനുഷ്യ"നായി ജീവിക്കുവാൻ, ജീവിത മൂല്യ ങ്ങളെ പകർന്നു നൽകി, നന്മയുടെ മാർഗത്തെ നിലനിർത്തി മനുഷ്യ സമൂഹത്തെ "ഒന്നിച്ചു നിർത്തുക", "കൂട്ടി ചേർത്ത് നിർത്തുക" എന്നതായിരുന്നു മതത്തിന്റെ പ്രധാന ലക്ഷ്യം.

"ലോക സംഗ്രഹം ധർമ്മം', "വസുധൈവ കുടുംബകം' (ലോകം ഒരു ഭവനം എന്ന ദർശനം) എന്ന ഭാരതീയ ചിന്തകൾ മതത്തിന്റെ പ്രയോഗിമാകേണ്ട മന്ത്രങ്ങൾ ആണ് എന്ന് ആധുനിക മനുഷ്യർ ഓർത്തിരിക്കണം. എന്നാൽ സാക്ഷ്യം നഷ്ടപെടുത്തുന്ന മത വിശ്വാസികളും, രാഷ്ട്രീയ വത്കരി ക്കപ്പെടുന്ന സംഘടിത മത പ്രവർത്തനങ്ങളും, മതത്തിന്റെ പേ രിലുള്ള മനുഷ്യ വേർതിരിവുകളും, സാമൂഹിക അസമത്വ ങ്ങളും, തുടങ്ങി അനേക "തിന്മ"കൾ മതത്തിന്റെ ഉദ്ദേശ്യ ലക്ഷ്യങ്ങൾക്ക് നേരെ ഇന്ന് വിരൽ ചൂണ്ടുന്നു എന്നത് യഥാർഥ്യമാണ്.

നാനാത്വത്തിൽ ഏകത്വം (Unity in Diversity) എന്ന സങ്കൽപം ഇന്ത്യയുടെ മത, ഭാഷ വർണ, വർഗ വ്യത്യസ്തത കളുടെ സമവാക്യമാണ്. ബഹുസ്വരതയുടെ നാടാണ് നമ്മുടേത്. വ്യത്യസ്തങ്ങളായ വിശ്വാസ, പ്രത്യയ ശാസ്ത്ര പാരമ്പര്യങ്ങൾ ഭാവ രാഗ താള (ഭാ/ര/ത)ത്തിൽ ഉദ്യന സമാനം സൗന്ദര്യത്തോടെ നിലനിന്നിരുന്നു. അറിയുവാ നും ആദരിക്കുവാനും മനുഷ്യ നന്മക്കായും, നിലനില്പിനാ യും കൂട്ടായി പ്രവർത്തിച്ച കഴിഞ്ഞ കാലങ്ങൾ നമുക്കുണ്ട്. ക്രൈസ്തവ സമൂഹത്തിനു ലഭിച്ച ചെപ്പേടുകളും, ശാ സനങ്ങളും സ്ഥാന നാമങ്ങളും ഇതിന്റെ നേർ രേഖകളാണ് എന്നാൽ വൈദേശിക ക്രൈസ്തവ സ്വാധീനം ലോകപരമായ കുറച്ചു നേട്ടങ്ങൾ നമുക്ക് നൽകി എങ്കിലും, നിലനിന്നിരുന്ന മത സാമൂഹ്യ സൗഹാർദ്ദ സാക്ഷ്യങ്ങൾക്കു കോട്ടം വരുത്തിയിട്ടുണ്ട് എന്നത് അംഗീകരിക്കേണ്ട യാഥാർഥ്യം തന്നെ ആണ്. പല വിശ്വാസങ്ങൾ ഒന്നിച്ചു വളരുന്ന, ആശയം സംവേദനം ചെയ്യുന്ന ഈ മണ്ണിൽ ഒന്നിനെയും തിരസ്കരി ക്കാതെ, നല്ല സന്ദേശങ്ങൾ ഉൾകൊണ്ട്, സഹോദര്യത്തിൽ വസിക്കുക എന്നതാണ് മതത്തിന്റെ അല്ല, മനുഷ്യ ജാതി യുടെ നിലനിൽപ്പിന് ആവശ്യം. അതോടൊപ്പം നാം അനു ഭവിച്ചറിഞ്ഞ ക്രിസ്തീയ ജീവിത സന്ദേശം ഭാരതീയ മത ജീവിത പശ്ചാതലത്തിൽ പകർന്നു നൽകുവാൻ ശ്രമിക്കുക യും വേണം. "ദരിദ്രന്മാരോട് സുവിശേഷം അറിയിപ്പാൻ കർത്താവു എന്നെ അഭിഷേകം ചെയ്കയാൽ അവന്റെ ആത്മാ വ് എന്റെ മേൽ ഉണ്ട്. ബദ്ധന്മാർക്ക് വിടുതലും, കുരുടന്മാർക്ക് കാഴ്ചയും പ്രസംഗിപ്പാനും, പീഡിതരെ വിടുവിച്ചു അയപ്പാ നും, കർത്താവിന്റെ പ്രസാദവർഷം പ്രസംഗിപ്പാനും എന്നെ അയച്ചിരിക്കുന്നു (Lk. 4.18,19; Is. 42: 6,7; 61 :1-3). ഇതാണ് ക്രിസ്തു തുടരുവാൻ നമുക്ക് നൽകുന്ന ജീവിത സന്ദേശം/സാക്ഷ്യം.

നന്മയെ വളരാൻ അനുവദിക്കുകയും തിന്മയുടെ ശക്തിയെ നന്മ കൊണ്ടു തോല്പിക്കുന്ന ചെയ്യുന്ന പ്രസ്ഥാനമാ യിരിക്കണം മതം. "ലോകാ സമസ്ത സുഖിനോ ഭവന്തു ' (സർവ ലോകത്തിനും ശാന്തിയുണ്ടാവട്ടെ) എന്ന ശാന്തി മന്ത്രം എന്നും നില നിൽക്കുവാൻ "സർവ ലോകത്തിനും ഉണ്ടാകുവാനുള്ള മഹാ സന്തോഷം (സമാധാനം ) നമുക്ക് ന ൽകിയ യേശു നാ ഥന്റെ മഹത്വത്തിനായി ആ ദൗത്യം നമുക്കും തുടരാം.



## ആരാധനയും പിതൃവിജ്ഞാനീയവും

വിശുദ്ധ സഭയിലെ ആരാധനാ ക്രമങ്ങളും അവയുടെ പഠനങ്ങളും മലങ്കര സഭയിലെ പിതാക്കന്മാരുൾപ്പടെയുള്ള പിതൃ വിജ്ഞാനീയവും ജനകീയമാകേണ്ടതല്ലേ?

രണ്ടുകാര്യങ്ങൾ ജനകീയമാകണം എന്നാണ് ചോദ്യകർത്താവ് ചോദിക്കുന്നത്. ഒന്ന് ആരാധനാ ക്രമങ്ങളും അവയെക്കുറിച്ചുള്ള പഠനങ്ങളും. രണ്ട്, പിതൃവിജ്ഞാനീയം. അവ ജനങ്ങളിലേക്ക് എത്തിക്കുക എന്നതും അടിസ്ഥാനപരമായ കാര്യമാണ്.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദത്തോടെയാണ് ആരാധനാ ക്രമങ്ങൾ മലയാളത്തിലേക്ക് തർജ്ജമ ചെയ്യുവാൻ തുടങ്ങിയത്. അതിൽ ആദ്യത്തേത് വി. കുർബ്ബാന ക്രമമാണ്. അതിന്റെ തുടർച്ചയെന്നവിധം മറ്റ് ആരാധനാ ക്രമങ്ങളും വി. കുർബ്ബാന തക്സാകളും മലയാളത്തിലേക്ക് തർജ്ജമ ചെയ്യുകയുണ്ടായി. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി, ബഥനി ആശ്രമം, പരിശുദ്ധ ഔഗേൻ ബാവാ, പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ, കോനാട്ട് മൽപ്പാന്മാർ, സഭാകവി ശ്രീ. സി. പി. ചാണ്ടിസാർ മുതലായവരോട് സഭ അങ്ങേയറ്റം കടപ്പെട്ടിരിക്കുന്നു. കാരണം ഇവരാണ് നാം ഇന്ന് ഉപയോഗിക്കുന്ന ആരാധനാ ക്രമങ്ങൾ മിക്കതും സുറിയാനിയിൽ നിന്ന് വിവർത്തനം ചെയ്തിട്ടുള്ളത്

എന്നാൽ പലകാര്യങ്ങളും ഇനിയും ചെയ്യേണ്ടിയിരിക്കുന്നു. 1980 കളിൽ സഭാവക ഔദ്യോഗിക പ്രസാധന സ്ഥാപനം ആരംഭിച്ചപ്പോൾ ഈ പ്രാർത്ഥനാ ക്രമങ്ങളൊക്കെ കൂടുതൽ ജനകീയമായി. തന്മൂലം മുമ്പ് സുറിയാനിയിൽ ചൊല്ലിക്കൊണ്ടിരിക്കുന്നത് കേട്ട് തൃപ്തിയടഞ്ഞ് പോരുന്നതിനു പകരം ആരാധനയിൽ ക്രിയാത്മകമായി സംബന്ധിക്കുവാൻ ജനത്തിന് സാധിക്കുന്നു. മറ്റുള്ള ഓർത്തഡോക്സ് സഭകളിലെന്നപോലെ കാലദേശങ്ങൾക്കനുസൃതമായി സ്വാഭാവികമായ വളർച്ച നമുക്ക് ഈ മേഖലയിൽ നേടിയെടുക്കുവാൻ സാധിച്ചിട്ടില്ല. എന്നാൽ ഇപ്പോൾ അങ്ങനെ ഒരു ശ്രമം ഉണ്ടാകുന്നു എന്നത് ശ്ലാഘനീയമാണ്. കൂടുതൽ ഭാഷകളിലേക്ക് പരിഭാഷകൾ ഉണ്ടാകേണ്ടിയിരിക്കുന്നു. സഭാമക്കൾ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് കുടിയേറിക്കൊണ്ടിരിക്കുന്ന ഈ നാളുകളിൽ കൂടുതൽ ഊർജ്ജം ആരാധനാ ക്രമങ്ങൾക്ക് ചെലവഴിക്കേണ്ടത് അത്യാവശ്യമാണ്, ആരാധനയേക്കുറിച്ചുള്ള പഠനങ്ങളും തുലോം കുറച്ച് മാത്രമാണ് നമ്മുടെ സഭയിൽ നടന്നിട്ടുള്ളത്. ആയതിനുവേണ്ട ഉത്തേജനം നൽകുവാൻ പിതാക്കന്മാരും സഭപൊതുവായും ശ്രദ്ധിക്കേണ്ടത് അത്യാവശ്യമാണ്

പിതൃവിജ്ഞാനീയമാണ് സഭയുടെ പാരമ്പര്യം ദൈവശാസ്ത്രം മുതലായവ നമുക്ക് വിളമ്പിത്തരുന്നത് ഖേദകരം എന്നു പറയട്ടെ സഭാവക സെമിനാരികളിൽ പോലും നാം പിന്തുടർന്നുപോരുന്ന പാശ്ചാത്യ സുറിയാനി ആരാധനാ പാരമ്പര്യവും വിജ്ഞാനീയവും പലകാരണങ്ങൾ കൊണ്ടും നാമമാത്രമായിട്ടു മാത്രമേ പഠിപ്പിക്കുന്നുള്ളൂ. അല്പം എങ്കിലും ഉള്ളത് അഞ്ചാം നൂറ്റാണ്ടുവരെയുള്ള പൊതു പാരമ്പര്യങ്ങളും ബൈസന്റൈൻ പാരമ്പര്യങ്ങളുമാണ്. വിശ്വസിക്കുന്ന കാര്യങ്ങളാണ് നാം ആരാധിക്കുന്നത്. തിരിച്ച്, ആരാധിക്കുന്നതാണ് നാം വിശ്വസിക്കുന്നത്. ആയതുകൊണ്ടുതന്നെ നമ്മുടെ വിശ്വാസം ആരാധന, പാരമ്പര്യം എന്നിവയേക്കുറിച്ച് ഗഹനമായ പഠനങ്ങൾ വിശ്വാസ സമൂഹത്തിനുമുമ്പിൽ എത്തിച്ചുകൊടുക്കേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ മതസംഗതികൾ, പരിശുദ്ധ ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ, പരിശുദ്ധ ഔഗേൻ ബാവാ, പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ എന്നിവരുടെ എഴുത്തുകളും, അഭിവന്ദ്യ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ നിരവധിയായ ഗ്രന്ഥങ്ങളും, ഡോ. വി. സി. ശമുവേൽ അച്ചന്റെ പഠനങ്ങളും വിസ്മരിക്കുന്നില്ല.

2018-ൽ പരിശുദ്ധ സഭ തുടക്കം കുറിച്ചിരിക്കുന്ന "പൈതൃകം: മലങ്കരസഭാ സാഹിതീ സരണി" പരമ്പര പുസ്തകങ്ങൾ നമ്മുടെ പിതൃവിജ്ഞാനീയത്തെയും ആരാധനാ ദൈവശാസ്ത്രത്തേയും കൂടുതൽ ജനകീയമാക്കുമെന്ന് വിശ്വസിക്കുന്നു.

## നവ മാധ്യമ കാലത്തെ പുരോഹിത അത്മായ ബന്ധം



മനുഷ്യ ജീവിതത്തിന്റെ ആധുനിക വിപ്ലവമായിരുന്നു നവ സാമൂഹ്യ മാധ്യമങ്ങൾ. ഇരുപതാം നൂറ്റാണ്ടിന്റെ കുടുംബ-സമൂഹ-ആത്മീയ ജീവിതത്തിന്റെ ഭാവവും താളവും മാറ്റി, ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്ക് മനുഷ്യൻ പ്രവേശിച്ചത് നവ സാമൂഹ്യ മാധ്യമങ്ങളുടെ പ്രചോദനത്തിലാണ്. 2020 ലെ കൊറോണ എന്ന പകർച്ചമാരകവ്യാധി, ആത്മീയ ജീവിതത്തെ വീണ്ടും മാറ്റി എഴുതി.

പുരോഹിതനും അത്മായനും തമ്മിലുള്ള ബന്ധത്തിന് പുതിയ രൂപമുണ്ടായി. ആത്മീയ പ്രവർത്തനങ്ങൾക്കായി സാമൂഹ്യ മാധ്യമങ്ങൾ കാര്യമായി ഉപയോഗിച്ചു തുടങ്ങി. 'നിങ്ങൾ ഭൂലോകത്തിൽ ഒക്കെയും പോയി സകല സൃഷ്ടിയോടും സുവിശേഷം പ്രസംഗിപ്പീൻ' (വി. മർക്കോസ് 16:15) എന്ന ക്രിസ്തുവിന്റെ സന്ദേശം നടപ്പാക്കുന്നതിനുള്ള പുതിയ ഉപാധിയാണ് നവമാധ്യമങ്ങൾ. ദൈവത്തിന്റെ പ്രത്യേക സമ്മാനമായി ഇതിനെ കരുതുന്നതാണ് ഉത്തമം.

ക്രിസ്തുവിന്റെ മുഖം പ്രകാശിപ്പിക്കുന്ന, ആത്മീയ പ്രവർത്തനങ്ങൾക്ക്, അത്യാധുനിക മാധ്യമങ്ങൾക്കുള്ള നിസ്തുലമായ കഴിവും സാധ്യതയും പ്രയോഗിക്കണം.

1. ആപ്പുകൾ: ഓരോ ഇടവകയ്ക്കും വേണ്ടി തയ്യാർ ചെയ്ത പ്രത്യേക മൊബൈൽ ആപ്പുകൾ വളരെ അത്യാവശ്യമാണിന്ന്. ഇടവകയുമായി ബന്ധപ്പെട്ട എല്ലാ വിവരങ്ങളും വിശ്വാസികളുടെ വിരൽത്തുമ്പിലേക്ക് എത്തിക്കുവാൻ ഇതുവഴി സാധിക്കും.

2. ബ്ലോഗുകൾ: പ്രസംഗങ്ങൾ, ആത്മീയ ചിന്തകൾ, കഥകൾ എന്നിവയെല്ലാം വിശ്വാസികളുമായി പങ്കുവയ്ക്കുവാനുള്ള മികച്ച സാധ്യതയാണിത്.

3. വിക്കിപീഡിയ: വിശുദ്ധരുടെ ജീവിതങ്ങളും സഭാപഠനങ്ങളും മറ്റും ഇതിൽ കൊണ്ടുവരാൻ സാധിച്ചാൽ അതു സഭയുടെ എക്കാലത്തേയും വലിയ നേട്ടങ്ങളാകും.

4. വീഡിയോ ക്ലിപ്പുകളും മറ്റും കാണാൻ ഏറെ പേരും ഏറ്റവുമധികം ഉപയോഗിക്കുന്നത് യൂട്യൂബ് ആണ്. ക്രിസ്തീയ മൂല്യങ്ങൾ വളർത്തുന്ന വീഡിയോകളും മറ്റും ഉൾപ്പെടുത്തി, വിശ്വാസികളുടെ ആത്മീയ നിലവാരം വർദ്ധിപ്പിക്കാവുന്നതാണ്.

5. സോഷ്യൽ നെറ്റ്‌വർക്കുകൾ: 'ഗ്ലോബൽ വില്ലേജ്' എന്ന മാർഷൽ മക്ലൂഹന്റെ ആശയത്തിനു സൈബർ ലോകം നൽകിയ സാക്ഷാൽക്കാരമാണ് സോഷ്യൽ നെറ്റ്‌വർക്കുകൾ. ഇതുവഴി ആത്മീയ പ്രവർത്തനങ്ങൾ ഭംഗിയും ശ്രേഷ്ഠവുമാക്കാവുന്നതാണ്.

അങ്ങനെ നവമാധ്യമ കാലത്തെ പുരോഹിത അത്മായ ബന്ധം ശക്തമാക്കാനുള്ള എല്ലാ ഉപോധികളും ഉത്തരവാദിത്വബോധത്തോടെയും ക്രിസ്തുവിൽ കേന്ദ്രീകൃതമായും ഉപയോഗിക്കുവാൻ സാധിക്കട്ടെ എന്ന് ആശംസിക്കുന്നു.



## മനുഷ്യാവകാശ വിഷയങ്ങളിൽ സഭയുടെ കാലികമായ നിലപാടുകൾ

ഇന്ത്യൻ ഭരണഘടനയിൽ അധിഷ്ഠിതമായ നിയമ പരിജ്ഞാനത്തിലൂടെ മനുഷ്യാവകാശ വിഷയങ്ങളിൽ സഭയ്ക്ക് കാലികമായി ഏറ്റെടുക്കുവാനുള്ള ഉത്തരവാദിത്വങ്ങൾ.

സഭ മനുഷ്യാവകാശങ്ങളുടെ കാവലാൾ:

Your 'Yes' to God
requires your 'No'
to all injustice,
to all evil, to all lies,
to all oppression
and Violation of
the weak and poor....
(Dietrich Bonhoeffer)

മലങ്കര സഭ ചരിത്രം പരിശോധിക്കുമ്പോൾ രാജ്യത്തിന്റെ നിയമ വ്യവസ്ഥകൾക്ക് വിധേയമായും കാലാകാലങ്ങളിൽ അതിന് ശക്തീകരണം നൽകുന്ന പ്രവർത്തനങ്ങളിൽ ഏർപ്പെട്ടും പ്രവർത്തിച്ച പാരമ്പര്യമാണ് സഭയ്ക്കുള്ളത്. ഭരണഘടനാ സ്ഥാപനങ്ങൾ ഭരണഘടനയ്ക്കു കാലികമായി ആവശ്യമായ വ്യാഖ്യാനങ്ങളും തിരുത്തലുകളും പുനർവായനകളും വരുത്തുന്നതോടൊപ്പം ഭരണഘടനാ പരമായി പൗര സമൂഹത്തിനു ലഭ്യമായിരിക്കുന്ന മനുഷ്യാവകാശങ്ങൾ സംരക്ഷിക്കപ്പെടുന്നുണ്ടോ എന്നും അന്വേഷിക്കുന്നുണ്ട്.

ഈ ഒരു പ്രക്രിയയിൽ ക്രൈസ്തവ സഭകൾക്ക് ഗൗരവമായ പങ്ക് നിർവ്വഹിക്കാനുണ്ട്. കാരണം സമസ്ത സൃഷ്ടിയേയും ദൈവരാജ്യാഭിമുഖ്യത്തിലേയ്ക്ക് വളർത്തുവാനുള്ള, പരിവർത്തിപ്പിക്കാനുമുള്ള ഉത്തരവാദിത്വവും വിളിയും ആണ് സഭയ്ക്കുള്ളത്.

എന്നാൽ കാലാകാലങ്ങളിൽ ഉയർന്നു വരുന്ന വെല്ലുവിളികൾക്ക് അനുസൃതമായി സഭകൾ അതു നിർവ്വഹിക്കുന്നില്ല എങ്കിൽ ക്രൈസ്തവ സാക്ഷ്യം നിർവ്വഹിക്കുന്ന സഭാ സമൂഹം എന്ന വലിയ നിയോഗം, സഭകൾക്ക് നഷ്ടപ്പെടുക തന്നെ ചെയ്യും.

മനുഷ്യാവകാശ, പ്രശ്നങ്ങളും, അതി ഭീകരമായ പ്രകൃതി ചൂഷണങ്ങളും ഭരണഘടന വിഭാവന ചെയ്യുന്ന മൗലീക അവകാശങ്ങളുടെ നിഷേധവും എല്ലാം അനുദിനം സമൂഹത്തിൽ ഉയർന്നു വരുന്നു എന്നത് നിഷേധിക്കുവാൻ പറ്റാത്ത സത്യം തന്നെയാണ്. ദൈവസൃഷ്ടിയായ മനുഷ്യനെയും പ്രകൃതിയെയും വിരൂപമാക്കുന്നതും അടിച്ചമർത്തുന്നതും വഴിയാണ് മനുഷ്യാവകാശ പ്രശ്നങ്ങൾ ഉയർന്നു വരുന്നത്. പ്രകൃതി ദുരന്തങ്ങൾ ഇന്നു തുടർസംഭവങ്ങൾ ആകുന്നത് പ്രകൃതിയോടും വിഭവങ്ങളോടും ആവാസവ്യവസ്ഥകളോടും പൊതുവേ സമൂഹം പുലർത്തുന്ന തെറ്റായ സമീപനങ്ങളാണ്. പ്രബുദ്ധരാക്കുവാനും ഈ സമീപനങ്ങൾക്ക് എതിരെ നിലപാട് എടുക്കാനും ചൂഷണ വ്യവസ്ഥകളെ പ്രതിരോധിക്കാനും സഭാംഗങ്ങളെ ഇതിന് എതിരെ അണിനിരത്താനും സഭയ്ക്കു സാധിക്കേണ്ടതാണ്. നാം അധിവസിക്കുന്ന ഭൂമി ദൈവം മനുഷ്യനു നൽകിയ വലിയ സമ്മാനമാണ്. ഏതു തരത്തിലെങ്കിലും അത് വികലമാക്കുന്നത്. പാപം ആണ് എന്നും തിരിച്ചറിയേണ്ടതാണ്.

ആധുനിക സാങ്കേതിക വിദ്യ അഭൂത പൂർവ്വമായ വളർച്ച കൈവരിച്ച ഈ കാലഘട്ടത്തിൽ ഏറ്റവും അധികം മനുഷ്യാവകാശ ലംഘനങ്ങൾ നടക്കുന്നത് സൈബർ ഇടങ്ങളിലാണ് എന്നത് നിസ്സംശയം പറയാം. സ്ത്രീകളും കുട്ടികളും അവശത അനുഭവിക്കുന്ന മറ്റുജനവിഭാഗങ്ങളും പ്രത്യേകിച്ച് ആദിവാസി, ദളിത് ജനവിഭാഗങ്ങളും ഇതിന്റെ ഇരകളായിത്തീരുന്നു. ആർക്കും എന്തും ആരേകുറിച്ചും പറയാമെന്നതും അതു ആർക്കു വേണമെങ്കിലും പ്രചരിപ്പിക്കാമെന്നതും സമൂഹം ഇന്നു നേരിടുന്ന വലിയ ദുരവസ്ഥയാണ്. ഇതിനെതിരെ പ്രതികരിക്കണ്ടതും, ശക്തമായ നിയമ നിർമ്മാണങ്ങൾക്കായി വാദിക്കേണ്ടതും സഭകളുടെ ഉത്തരവാദിത്വവും, കർത്തവ്യവും ആണ്. അതോടൊപ്പം സഭ വേദികൾ ഇതിനെതിരെയുള്ള ബോധവൽക്കരണത്തിന് ഉപയോഗിക്കേണ്ടതുമാണ്.

സമൂഹത്തിൽ അവശത അനുഭവിക്കുന്നവരും പരിത്യക്തരും ദളിതരും ആയ ജനവിഭാഗങ്ങൾക്ക് വേണ്ടി ശബ്ദിക്കാനുള്ള ബാധ്യത സഭയ്ക്കുണ്ട്. ഒപ്പം തന്നെ പട്ടിണി കിടക്കുന്നവരും ഭവനരഹിതരും പ്രാഥമിക വിദ്യാഭ്യാസം പോലും നേടാൻ ബുദ്ധിമുട്ടുന്ന കുട്ടികളും, അഭ്യസ്തവിദ്യരായ യുവാക്കൾ നേരിടുന്ന തൊഴിലില്ലായ്മയും ഗൗരവമായ പരിഗണന അർഹിക്കുന്ന വസ്തുതകളാണ്.

ഇവരുടെ പിന്നോക്കാവസ്ഥ എന്ത്? എങ്ങിനെ? എന്ന് പഠിക്കാനും ഈ സാഹചര്യങ്ങളെ അതിജീവിക്കാനുമുള്ള പദ്ധതികൾ ആവിഷ്ക്കരിക്കാനും സഭയ്ക്കു കഴിയണം. സഭ തന്റെ നിയോഗങ്ങളിൽ പരാജയപ്പെടുന്നുവെന്നു തോന്നുന്നുവെങ്കിൽ അതിനു കാരണം, രാഷ്ട്രപിതാവ് ഓർമ്മിക്കുന്നതുപോലെ "പാവപ്പെട്ടവന്റെ മുഖം നാം മറന്നു പോയതു കൊണ്ടാണ്"

ശബ്ദമില്ലാത്തവരുടെ ശബ്ദമാകുവാൻ ഉള്ള വിളിയാണ് സഭയ്ക്കുള്ളത്, തമ്പുരാൻ പഠിപ്പിച്ചതും, അഭി. പത്രോസ് ഒസ്താത്തിയോസിനെ പോലെയുള്ള പിതാക്കന്മാർ ജീവിതത്തിലൂടെ കാണിച്ചു തന്നതും അതാണ് മറന്നവരെ കണ്ടെത്തുന്ന ഒരു കാലഘട്ടം ആയിരിക്കണം ഇനി ഉണ്ടാകേണ്ടത്. പൊതു ലക്ഷ്യത്തിനുവേണ്ടി പ്രവർത്തിക്കുന്ന, ചിന്തിക്കുന്ന, ഒത്തുചേരുന്ന ഒരു സഭാ പ്രവർത്തനം ആണ് ഇനി ഈ തലമുറയിൽ ആവശ്യം.

മനുഷ്യ അവകാശങ്ങൾക്കു വേണ്ടി നിലകൊള്ളുക എന്നത് സഭയുടെ അടിസ്ഥാന ദൗത്യമാണ്. ഭൂമിയുടെ ഉപ്പാവുക എന്ന യാഥാർത്ഥ്യമാവുന്നത് അത് വഴിയാണ്. ഓരോ ചരിത്രകാലഘട്ടത്തിലും ഉയരുന്ന സാമൂഹ്യ പ്രശ്നങ്ങളോട് വചനാധിഷ്ഠിതമായി ഇടപെടാനും നീതിയുടെ പക്ഷത്തിൽ നിലനിൽക്കാനും ആവശ്യങ്ങൾക്കുവേണ്ടി പോരാടാനും സഭയായി നമുക്ക് സാധിക്കട്ടെ എന്ന് ആശംസിക്കുന്നു. പ്രാർത്ഥിക്കുന്നു.





## മൂലഭാഷയിലുള്ള വിശുദ്ധ വേദപുസ്തക പഠനത്തിന് കൈക്കൊള്ളാവുന്ന ക്രമീകരണങ്ങൾ

**അഭി. ഡോ. ഗീവർഗീസ് മാർ ബർണബാസ്**

നാം ഉപയോഗിക്കുന്ന വി. വേദപുസ്തകത്തിന് രണ്ട് ഭാഗങ്ങളാണല്ലോ ഉള്ളത്; പഴയ നിയമവും പുതിയ നിയമവും. പഴയ നിയമം എബ്രായ ഭാഷയിലും (ഹീബ്രു) പുതിയ നിയമം ഗ്രീക്ക് (യവന) ഭാഷയിലുമാണ് എഴുതപ്പെട്ടിരിക്കുന്നത്. പഴയ നിയമത്തിന്റെ വളരെ ചെറിയൊരു ഭാഗം അരമായ ഭാഷയിലും (അരമേക്ക്) എഴുതപ്പെട്ടിരിക്കുന്നു. വേദപുസ്തകം രചിക്കപ്പെട്ട എബ്രായ ഭാഷയും ഗ്രീക്ക് ഭാഷയും ഇന്ന് പ്രചാരത്തിലില്ല. എന്നാൽ ആധുനിക എബ്രായ ഭാഷ ഇസ്രായേലിലും ആധുനിക ഗ്രീക്ക് ഭാഷ ഗ്രീസിലും നിലവിലിരിക്കുന്നു.

പഴയ നിയമം രചിക്കപ്പെട്ടിരിക്കുന്നത് പ്രാചീന എബ്രായ ഭാഷയിലാണ്. ഇത് ഒരു സെമിറ്റിക് ഭാഷയാണ്. ഈ ഭാഷയ്ക്ക് തനതായ പല സവിശേഷതകളുമുണ്ട്. ഗ്രീക്ക് ഭാഷയ്ക്ക് സുദീർഘമായ ഒരു ചരിത്രമുണ്ട്. ക്രി.മുമ്പ് 13-ാം നൂറ്റാണ്ടു മുതൽ ഇത് രചനാഭാഷയായിരുന്നു. ഈ ഭാഷയുടെ ക്ലാസ്സിക്കൽ കാലഘട്ടത്തിൽ (ഹോമർ-ക്രി.മു 8-ാം നൂറ്റാണ്ട്; പ്ലേറ്റോ-ക്രി.മു. 4-ാം നൂറ്റാണ്ട്) അതിന് പ്രധാനമായും മൂന്ന് വകഭേദങ്ങൾ (Dialects) ഉണ്ടായിരുന്നു; ആറ്റിക്ക് (Attic) ഐയോനിക്ക് (Ionic); ഡോറിക്ക് (Doric). അലക്സാണ്ടർ ചക്രവർത്തി പിടിച്ചടക്കിയ രാജ്യങ്ങളിൽ ഗ്രീക്ക് സംസ്ക്കാരവും ഭാഷയും പ്രചരിപ്പിച്ചിരുന്നു. അങ്ങനെ ഗ്രീക്ക് ഭാഷ പ്രാദേശിക ഭാഷയോട് ഇടകലർന്ന് കൊയ്നെ (Koine) അഥവാ ഹെലനിസ്റ്റിക്ക് ഗ്രീക്ക് എന്ന ഒരു വകഭേദമുണ്ടായി. ഈ ഭാഷയിലാണ് പുതിയ നിയമം രചിക്കപ്പെട്ടിരിക്കുന്നത്

മൂലഭാഷയിലുള്ള വി. വേദപുസ്തകം (പഴയ-പുതിയ നിയമങ്ങൾ) പഠിക്കുന്നതിന് താഴെപ്പറയുന്ന ക്രമീകരണങ്ങൾ കൈക്കൊള്ളാവുന്നതാണ്

1. ഭാഷാപഠനം: എബ്രായ ഭാഷയും ഗ്രീക്ക് ഭാഷയും പഠിക്കുകയാണ് ആദ്യ നടപടി. ഭാഷാപഠനം വളരെ ആയാസകരമായ ഒന്നാണ്. പ്രത്യേകിച്ച് ഭാഷയുടെ വ്യാകരണങ്ങൾ. മൂലഭാഷയിലുള്ള വേദപുസ്തക പഠനം എന്നതുകൊണ്ട് പൊതുവെ അർത്ഥമാക്കുന്നത് ആ ഭാഷയുടെ പ്രത്യേകതകളിലൂടെ തിരുവചനത്തെ പഠിക്കുക എന്നതാണ്. ആഴമേറിയ ദൈവീകജ്ഞാനം നേടുവാൻ മൂലഭാഷയിൽ തന്നെ തിരുവചനം പഠിക്കുന്നത് സഹായകമാകും. നമ്മുടെ സഭയിൽ സെമിനാരികളിലാണ് ഈ ഭാഷകൾ പഠിപ്പിക്കുന്നത്. എന്നാൽ താല്പര്യമുള്ളവർക്ക് ഈ ഭാഷകളിൽ പരിജ്ഞാനം നേടുന്നതിന് സഭ ക്രമീകരണങ്ങൾ സെമിനാരി മുഖാന്തിരം ചെയ്തു വരുന്നു.

2. വേദപദപരിചയം: ഭാഷാ പഠനത്തോടൊപ്പം വേദപുസ്തക പദങ്ങളും പരിചയിക്കാവുന്നതാണ്. വേദപുസ്തകത്തിലെ ഓരോ പദവും പ്രത്യേകം പഠിക്കേണ്ടതാണ്. ഇതിൽ നാമങ്ങൾ, നാമവിശേഷണങ്ങൾ, ക്രിയകൾ, ക്രിയാവിശിഷ്ണങ്ങൾ ആദിയായവ ഉൾപ്പെടും. പദങ്ങളോട് വിഭക്തി പ്രത്യയങ്ങൾ ചേരുമ്പോൾ ഒരു പദത്തിന്റെ അടിസ്ഥാന രൂപത്തിന് വ്യത്യാസമുണ്ടാകും. അതിനാൽ വാക്കുകൾ പഠിക്കേണ്ടത് വളരെ അനിവാര്യമാണ്.

3. ആധികാരികമായ നിഘണ്ടുക്കളുടെ ഉപയോഗം:

പഠിതാക്കളെ ഒരു പരിധിവരെ സഹായിക്കുന്നതിനുള്ള ഉപാധിയാണ് നിഘണ്ടുക്കൾ. ആധികാരികമായ വേദപുസ്തക നിഘണ്ടുക്കൾ പദങ്ങളുടെ വിപുലമായ അർത്ഥങ്ങൾ വിശദമാക്കുന്നു. വി. വേദപുസ്തകത്തിലെ ഓരോ പദങ്ങൾക്കും ഏറ്റവും അനുയോജ്യമായ അർത്ഥങ്ങൾ നൽകുന്നതിന് നിഘണ്ടുക്കൾ നമ്മെ സഹായിക്കും.

4. തിരുവചന വായന: ഭാഷാ പഠനവും പദപഠനവും പൂർത്തിയാക്കിയ ഒരു വ്യക്തിക്ക് വേദപുസ്തകം മൂലഭാഷയിൽ വായിക്കാവുന്നതാണ്. ഓരോ പദങ്ങളുടെയും ഉച്ചാരണം എങ്ങനെയെന്ന് ഒരു ഗുരുവിൽ നിന്ന് മാത്രമേ പഠിക്കുവാൻ കഴിയൂ. സാമൂഹ്യ മാധ്യമങ്ങൾ വഴിയും ഇന്നിത് സാധ്യമാകുന്നുണ്ട്

5. ആധികാരിക വിവർത്തനങ്ങളുടെ താരതമ്യം.

മൂലഭാഷയിൽ തന്നെ തിരുവചനം വായിക്കുമ്പോഴും നമ്മുടെ മാതൃഭാഷയിലാകും നാം അതിനെ മനസ്സിലാക്കുന്നത്. നമ്മുടെ മാതൃഭാഷയിൽ ഇപ്പോൾ തന്നെ നിരവധി വിവർത്തനങ്ങൾ ഉണ്ടായിട്ടുണ്ട്. കൂടാതെ നമുക്ക് വശമുള്ള മറ്റ് ഭാഷകളിലുമുള്ള വിവർത്തനങ്ങൾ വായിക്കുന്നതും മൂലഭാഷയിലുള്ള തിരുവചനത്തിന്റെ വിവിധ വശങ്ങൾ മനസ്സിലാക്കുന്നതിന് സഹായകമാകും. അഗാധമായ ദൈവജ്ഞാനത്തിന്റെയും ഭക്തിയുടെയും അക്ഷയഖനിയായ തിരുവചനം പ്രാർത്ഥനയോടും ഏറെ ശ്രദ്ധയോടും പാരായണം ചെയ്യുന്നതും ധ്യാനിക്കുന്നതും നമ്മെ കൂടുതൽ ദൈവഭക്തരാക്കുന്നതിന് സഹായിക്കും.



## സഭയിൽ സന്യാസ ജീവിതത്തിന്റെ പ്രസക്തി?

ആദിമകാല സഭാ ചരിത്രം മുതൽക്കേ താപസോന്മുഖമായ ഒരു ജീവന ശൈലിയുടെ സാംഗത്യം നമുക്ക് വ്യക്തമായി ബോധ്യപ്പെടുന്നതാണ്. ക്രൈസ്തവ ജീവിതം തന്നെ ആത്യന്തികമായി ഒരു യോഗാത്മക സമീപനമാണ് മുന്നോട്ടുവയ്ക്കുന്നത്. ഭോഗപ്രിയന്മാരാകാതെ ദൈവപ്രിയന്മാരാകാനാണ് അപ്പോസ്തോലിക ആഹ്വാനം. ഭക്തിയുടെ വേഷം ധരിച്ച് അതിന്റെ ശക്തിയെ ത്യജിക്കുന്നതിനെതിരായ ഐഹിക ശബ്ദങ്ങൾക്ക് ആധാരമായിരുന്നത് ക്രിസ്തുവിന്റെ നടവഴികളിലെ സത്യവും ധൈര്യവും നിർഭയത്വവും തന്നെയായിരുന്നു. ആദിമപീഢനകാലങ്ങൾക്കൊടുവിൽ രക്തസാക്ഷിത്വത്തിന്റെ ഒരു നവഭാവുകത്വമായി മരുഭൂവാസം തെരഞ്ഞെടുത്ത ഏകാന്ത വാസികളുടെ പരിത്യാഗജീവിതം പരിണമിച്ചു. അത് പിന്നീട് പട്ടണത്തിലെ സഭയുടെ ഭോഗതാല്പര്യങ്ങൾക്ക് ഒരു തിരുത്തായിത്തീർന്നു. സുവിശേഷ മൂല്യങ്ങളുടെ അണമുറിയാത്തൊരു തുടർസാന്നിധ്യമായിട്ടാണ് യഥാർത്ഥത്തിൽ സന്യാസജീവിതങ്ങൾ എക്കാലവും നില നില്ക്കേണ്ടത്. നിരന്തരമായ പ്രാർത്ഥനകളുടെയും നോമ്പുപവാസങ്ങളുടെയും കഠിനാദ്ധ്വാനങ്ങളുടെയും നിസ്വാർത്ഥമായ മനുഷ്യസേവനത്തിന്റെയും പശ്ചാത്തലത്തിൽ ഉരുവാകുന്ന ചിത്തശുദ്ധിയുടെ തരംഗദൈർഘ്യമാണ് സന്യാസിയുടെ ജീവിതപരിസരങ്ങളെ പ്രസന്നമാക്കുന്നത് അത് പ്രസാദാത്മകവും പ്രഭാപൂരിതവുമായ ഇടങ്ങളെയാണ് സൃഷ്ടിക്കുക. ഇത്തരം ദൈവീകമായ ആവാസവ്യവസ്ഥകളുടെ നിർമ്മിതിയിലൂടെ മൗനത്തിന്റെയും മനനത്തിന്റെയും തെളിയാഴങ്ങളിൽ സ്നാനപ്പെടാനും കലഹത്തിന്റെയും കലക്കത്തിന്റെയും കന്മഷങ്ങളെ വിപാടനം ചെയ്യുവാനും മനുഷ്യപുത്രന്മാരെ പ്രേരിപ്പിക്കുന്ന പ്രചോദനാത്മക സാന്നിധ്യമായിത്തീരലുണ്ട് ഓരോ സന്യാസിയുടെയും വിളിയും തെരഞ്ഞെടുപ്പും. ആത്യന്തികമായി അത് ക്രിസ്തു സാദൃശ്യത്തിലായിത്തീരൽ തന്നെയുമാകുന്നു.

സന്യാസ ജീവിതം നേരിടുന്ന വെല്ലുവിളികൾ?

ഏദൻതോട്ടം മുതൽ ഇന്നെയോളം തിരുവെഴുത്ത് മനുഷ്യസാന്നിധ്യത്തെ അടയാളപ്പെടുത്താൻ മുന്നോട്ടു വെയ്ക്കുന്ന ആശയങ്ങളാണ് നിർമ്മലകാര്യവിചാരകത്വത്തിന്റെ കാതലായി നിലകൊള്ളുന്ന നിർമ്മമതവും നിരുടമസ്ഥതാബോധവും. വ്യാവഹാരിക ലോകസാഹചര്യങ്ങളിൽ സജീവമാകുന്ന സാമാന്യമനുഷ്യരേക്കാളും അധികമായി ഈ spirit of non possessive-

ness സഹജഭാവമാകേണ്ട അദ്ധ്യാത്മ ഗുരുക്കന്മാരുടെ ദൗർലഭ്യം ഒരു പ്രതിസന്ധി തന്നെയാണ്. അതുകൊണ്ട് തന്നെ ആന്തരികമായ ഇരുത്തം (internal stillness) എന്ന പരമലക്ഷ്യത്തിലേക്കുള്ള വഴി മറന്നു പോകുന്ന സന്യാസിമാരുടെ സംഖ്യ വർദ്ധിതവുമാകുന്നുണ്ട്. മറ്റൊന്ന്, സന്ന്യാസമെന്നത് ഒരു വരട്ടുജീവിതവും മനുഷ്യഗന്ധിയായ ജീവിതാനുഭവങ്ങളിൽ നിന്നുള്ള ഒളിച്ചോട്ടവും എന്നൊക്കെയുള്ള തെറ്റായ ധാരണകളാണ്. ആദിമകാലത്ത് എന്തുകൊണ്ട് മരുഭൂമിയിലേക്ക് താപസന്മാർ പോയി എന്നതിന് സ്പഷ്ടമായ ഉത്തരമുണ്ട്. 'The Christian sense of desert' എന്നൊരാശയം തന്നെ സഭാരേഖകളിൽ പ്രബലമാണ്. ഏലിയാവും യോഹന്നാനുമെല്ലാം വിജനദേശങ്ങളും ഗിരിശൃംഗങ്ങളും പാർപ്പിന് തെരഞ്ഞെടുക്കുന്നത് യാദൃശ്ചികമല്ല. ഈജിപ്ഷ്യൻ മിത്തോളജിയിലെ ദൈവ സങ്കല്പങ്ങളിൽ ഐസിസും ഹോറസുമെല്ലാം നാഗരികതയുടെ ദൈവങ്ങളാണ്. എന്നാൽ സെറ്റ് എന്ന ദേവൻ അക്രമത്തിന്റെയും അവ്യക്തതയുടേതുമാണ്. അവന്റെ വാസം മരുഭൂമിയിലാണ്. മരുഭൂമിയിലേക്ക് പായുന്ന പിശാചുക്കളെ തിരുവെഴുത്തിലും പലയിടങ്ങളിൽ കാണാം. അതാണ് അവരുടെ അധിവാസസ്ഥലം. എന്നാൽ പ്രാർത്ഥന നോമ്പുപവാസങ്ങളെന്ന ആയുധങ്ങളോടെ മരുഭൂമിയിലെ ഏകാന്തതയിലേക്ക് കുടിയേറുന്ന സന്യാസി അവ്യക്തതയുടെ (chaos) ഊഷരഭൂമിയെ ഉർവരമാക്കി ക്രമബദ്ധതയുടെ (cosmos) നല്ല നിലമാക്കിത്തീർക്കുന്നു. ഏദനിലേത് പോലെ തന്നെ. ഇത് സൃഷ്ടിപരമായ ഒരു പ്രവൃത്തിയാകുന്നു. പാഴും ശൂന്യവുമായ ഇടത്തെ മനോഹര ഉദ്യാനമാക്കിത്തീർക്കുന്നു. പറുദീസ നിർമ്മിതിയുടെ ഈ വിചാരം എബ്രായ വേദത്തിന്റെ ഉല്പത്തി വിചാരം തന്നെയാണ്. ആശ്രമവളപ്പുകളിൽ പ്രാർത്ഥനാലയത്തോട് ചേർത്ത് പൂന്തോപ്പുകൾ നിർമ്മിക്കുന്നതിനെക്കുറിച്ച് ഗുരുക്കന്മാർ പറയുന്നത്, ചാപ്പലിലും തോട്ടത്തിലും നടക്കുന്നത് ഒരേ ക്രിയയാണ്; ആശ്രമാരാമത്തിൽ എന്നും ചെന്ന് നല്ലതിന് വെള്ളമൊഴിക്കുകയും കളകൾ പറിച്ചെറിയുകയും ചെയ്തില്ലെങ്കിൽ കാടു കയറും; അതുപോലെ തന്നെ ഹൃദയവിചാരങ്ങളെ അവിരാമപ്രാർത്ഥനയോട് ബന്ധിതമാക്കാതെ വന്നാൽ 'ഹൃദയാരാമത്തിൽ കളകൾ പെരുകും. മനസ്സ് കാടുകയറും' എന്നാണ്. അതിനാണ് പ്രാർത്ഥനയും കായികാദ്ധ്വാനങ്ങളും വേദപാരായണങ്ങളും അദ്ധ്യാത്മഗ്രന്ഥവായനകളും പഠനവും എഴുത്തും ചിത്രമെഴുത്തും പരിഭാഷകളും മാനവസേവയുമെല്ലാം ആശ്രമചിട്ടകളിൽ ഉൾപ്പെടുത്തിയിട്ടുള്ളത്. ദൈവസ്നേഹത്തിന്റെ പൂർണ്ണതയിലേക്ക് അഥവാ നിരുപാധികമായ താഴ്മയിലേക്ക് തന്നെയാണ് ആശ്രമ സമൂഹ ജീവിതത്തിൽ ഉടലെടുക്കുന്ന അഭിപ്രായ വ്യത്യാസങ്ങളും അപൂർവ്വങ്ങളായ പരുഷാനുഭവങ്ങളും പോലും നമ്മെ എത്തിക്കുന്നത് എന്നും തിരിച്ചറിയണം. രൂപപ്പെടലിന്റെ ഈ പ്രയത്നത്തെ തിരിച്ചറിയും വിധം ക്ഷമയില്ലാതെ വരുന്നതാണ് ഒരുപരിധിവരെ സന്യാസികൾ നേരിടുന്ന വലിയ പരീക്ഷ എന്നും തോന്നിയിട്ടുണ്ട്. 'മിലരേപ'യൊക്കെ അത് കൃത്യമായി അടയാളപ്പെടുത്തുന്നുണ്ട്. സന്യാസജീവിതത്തിന്റെ അടിസ്ഥാന ലക്ഷ്യങ്ങളിലേക്ക് നമ്മെ ഉയർത്താൻ പോന്ന വിധം ദൈവാശ്രയമുള്ള ഗുരുസാന്നിധ്യങ്ങൾ കൊണ്ട് മാത്രമാണ് നാം പൊതുവേ ഗണിക്കുന്ന എല്ലാ വെല്ലുവിളികളെയും അതിജീവിക്കാനാവുക. ഭവനങ്ങളിലെ കുഞ്ഞുങ്ങളുടെ കുറവോ, മാധ്യമവിചാരണകളോ തുടങ്ങി തികച്ചും ഉപരിപ്ലവമായ കാരണങ്ങൾ ഉൾപ്പെടെ എല്ലാത്തിനെയും മറികടക്കാൻ ശക്തമായ ഒരു പോംവഴിയും അത് തന്നെയാണ്

**സാഹിത്യവും കലയും വായനയും സഭാ ജീവിത പരിസരങ്ങളിൽ കൂടുതൽ സ്വീകാര്യമാവേണ്ടതല്ലേ?**

സത്യത്തിൽ, ആത്മീയത തന്നെ ഒരു കലാപ്രവർത്തനമാണ്. ജീവനകലയുടെ ആവിഷ്കാരമാണ്. കലയോട് കൂടിയതായതുകൊണ്ടാണല്ലോ ജീവിതത്തിന്റെ സാകല്യം എന്നൊരു വാക്ക് തന്നെ അദ്ധ്യാത്മ പരിസരങ്ങളിൽ ഉൾപ്പെടുന്നത്. സാഹിത്യരൂപങ്ങളെല്ലാം നമ്മെ ഉദ്ദീപിപ്പിക്കുന്നവയാണ്. അത് ഉത്തമ വാസനകളിലേക്കും അധമവാസനകളിലേക്കുമാവാം. തെരഞ്ഞെടുപ്പ് നമ്മുടേതാണ്. വിവേചന ബുദ്ധി ദൈവം നമുക്ക് നല്കിയിട്ടുമുണ്ട്. ജീവന്റെയും ജീവിതത്തിന്റെയും സത്യാന്വേഷണ പരീക്ഷണങ്ങളിൽ നമ്മെ സഹായിക്കുന്ന ഉപാധികളായിട്ടാണ് എല്ലാത്തരം അറിവനുഭവങ്ങളെയും ആവിഷ്ക്കാരങ്ങളെ നാം സ്വീകരിക്കേണ്ടത്. നന്മയിലേക്കുയർത്തുന്ന ആത്മശുദ്ധീകരണത്തിന്റെ (കഥാർസിസ്) മാധ്യമങ്ങളായിട്ടാണ് പൗരാണിക തത്വവിചാരങ്ങളും കലയെ ഗണിക്കുന്നത്. നമ്മെ സംബന്ധിച്ചിടത്തോളം ക്രിസ്തുവിലേക്ക് നമ്മുടെ ബോധത്തെ ഉണർത്തുന്ന പ്രഹരങ്ങളായിത്തന്നെ ചില നേരങ്ങളിൽ ചില കലാരൂപങ്ങൾ നമുക്ക് അനുഭവപ്പെടാനിടയുണ്ട്. കസൻദ്സാക്കീസിന്റെ Christ Recrucified -ലെ ഒരു കഥാസന്ദർഭം പറഞ്ഞ് വാക്കുകൾ അവസാനിപ്പിക്കട്ടെ. ക്രിസ്തുവിന്റെ പീഡാനുഭവങ്ങളെ എല്ലാ വർഷവും പുനരാവിഷ്ക്കരിക്കുന്ന ഒരു ഗ്രാമം. അത്തവണയും അഭിനേതാക്കളെ തെരഞ്ഞെടുത്തു. ഏറ്റവും ഭംഗിയായ നിലയിൽ ക്രിസ്തുവിന്റെ സഹനപർവ്വത്തെ ആവിഷ്ക്കരിച്ചു. ഈ വട്ടം ക്രിസ്തുവായി തെരഞ്ഞെടുക്കപ്പെട്ടതും ക്രൂശാരോഹണം അഭിനയിച്ചതും മനോലിയസ് എന്ന ചെറുപ്പക്കാരനായിരുന്നു. മികച്ച പ്രകടനമായിരുന്നു. നാടകമെല്ലാം കഴിഞ്ഞ് എല്ലാവരും താന്താങ്ങളുടെ ജീവിത സാഹചര്യങ്ങളിലേക്ക് മടങ്ങി. പക്ഷെ, മനോലിയസിന് മാത്രം ക്രിസ്തുവിന്റെ ബാധ മാറുന്നില്ല. അവൻ പിന്നീട് സത്യം മാത്രമേ സംസാരിക്കുന്നുള്ളു. അധർമ്മം കണ്ടാലുടൻ ശബ്ദമുയർത്തുന്നു. ശരിക്കും ഒരപകടം പിടിച്ച ജീവിതക്രമത്തിലേക്കാണ് അവൻ മാറിയത്. അപ്പോൾ ആ നാട്ടിലെ പ്രായമുള്ളവരെല്ലാം ചേർന്ന് അവനൊരു ഉപദേശം നല്കുന്നുണ്ട്. 'മനോലിയസേ, നിന്നോട് ക്രിസ്തുവായിട്ട് അഭിനയിക്കാനേ ആവശ്യപ്പെട്ടിരുന്നുള്ളൂ; ജീവിക്കാൻ പറഞ്ഞിട്ടില്ല'. ശരിക്കും, നമ്മുടെ കാപട്യങ്ങളെയൊക്കെ എത്ര നിർഭയമായിട്ടാണ് കലയുടെ കലാപമുനകൾ കുത്തിക്കീറിക്കളയുന്നത്. എന്നിട്ട് കുറേക്കൂടി സത്യസന്ധമായി ജീവിക്കാൻ നമ്മെ പ്രേരിപ്പിക്കുന്നത്. ജീവിതസാകല്യത്തിലേക്കും സാഫല്യത്തിലേക്കും നമ്മെ അടുപ്പിക്കുന്നതും.

o

Thomas Philip
threadcorner2018@gmail.com
Mob :9947242905
9947112982
THREAD CORNER
All kinds of Tailoring & Church Cloth Materials
1st floor Marattukalam Buildings
Near K.S.R.T.C, Changanacherry
കാപ്പതുണി, വിലകൂ കാപ്പതുണി, കുപ്പായതുണി,
തിരുശ്ശീലയ്ക്ക് ആവശ്യമായ തുണിത്തരങ്ങൾ,
വെൽവെറ്റ്, കമ്പിളി നൂൽ, ലെയ്സ് ഐറ്റംസ്
മുതലായവയ്ക്ക് ആവശ്യമായ തുണിത്തരങ്ങളും ലഭ്യമാണ്

29-ാം ചരമ വാർഷികം, 07-08-2022
പറവത്തേൽ
കൂരോപ്പട പി.ഒ.
ഏലിയാമ്മ ഫിലിപ്പോസ്
(ചിന്നമ്മ)
Inserted by:
ഒ.സി. ചാക്കോയും
കുടുംബവും

# ഒരു കേരള നവോത്ഥാന നായകന്റെ ജീവിതകഥ

ഫാ. ഡോ. ജേക്കബ് കുര്യൻ

## ആമുഖം

കേരള നവോത്ഥാനത്തിന്റെ ചരിത്രം ആരംഭിക്കുന്നത് പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിലാണ്. അന്ന് 'കേരളം' എന്ന സംസ്ഥാനമില്ല. "മലയാളനാടെ"ന്ന്, 'തിരുവിതാംകൂറും', 'കൊച്ചി'യും, 'മലബാറും' ഒക്കെയായിരുന്ന പ്രദേശത്തെ നമുക്ക് വിളിക്കാം. നാട്ടുരാജ്യങ്ങളെങ്കിലും, ബ്രിട്ടീഷ് സാമ്രാജ്യത്തിന് സാമന്തരാജ്യങ്ങളായി മാറിക്കഴിഞ്ഞിരുന്ന തിരുവിതാംകൂറും, കൊച്ചിയും, ഒപ്പം നേരിട്ട് ബ്രിട്ടൻ ഭരിക്കുന്ന ബ്രിട്ടീഷ് മലബാറും, സാവധാനം ഒരു സാംസ്കാരിക നവോത്ഥാനത്തിലേക്ക് നീങ്ങുകയായിരുന്നു. ഉത്തരേന്ത്യയിലും നാട്ടുരാജ്യങ്ങളുടെ അതിരുകൾക്കപ്പുറം ഹിന്ദുനവോത്ഥാനം ശക്തിപ്പെടുകയായിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസവും, സ്കൂളുകളിലൂടെയുള്ള പ്രാഥമിക വിദ്യാഭ്യാസപരിപാടികളും ബ്രിട്ടീഷ് ഭരണത്തിൻകീഴുള്ള പ്രദേശങ്ങളിൽ വ്യാപിക്കുന്നതിന്റെ ആദ്യഫലങ്ങൾ പെട്ടെന്ന് കണ്ടത് മലയാളനാട്ടിൽ ആയിരുന്നുവെന്ന് പറയാം. 1819-ൽ റാണി ഗൗരി പാർവ്വതിബായി വിദ്യാഭ്യാസം സ്റ്റേറ്റിന്റെ ചുമതലയാണെന്നുള്ള വിളംബരം പുറപ്പെടുവിച്ചു. ഇംഗ്ലീഷ് മിഷണറിമാരും, സുറിയാനി ക്രിസ്ത്യാനികളും വിദ്യാവികസനത്തിന് തങ്ങളാലാവതു ചെയ്തു. സുറിയാനി ക്രിസ്ത്യാനികളുടെ കൂട്ടത്തിൽ നവോത്ഥാനത്തിന്റെ വിവിധ രംഗങ്ങൾക്ക്, ഉദാ: പ്രാഥമിക വിദ്യാഭ്യാസം, ഇംഗ്ലീഷ് വിദ്യാഭ്യാസം, അച്ചടി, പത്രപ്രവർത്തനം, പുസ്തകപ്രസിദ്ധീകരണം, അധഃസ്ഥിതരുടെ ഉദ്ധാരണം, സാമുദായിക സംഘടന മുതലായവയ്ക്ക് നേതൃത്വം വഹിച്ചത് കുന്നംകുളം പുലിക്കോട്ടിൽ കുടുംബത്തിൽ നിന്ന് മലങ്കരമെത്രാൻ സ്ഥാനത്തെത്തിയ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ ആണ് (1832-1909). അദ്ദേഹത്തിന്റെ പിന്നാലെ മാത്രമാണ് ശ്രീനാരായണഗുരുവും (1854-1928) കെ. കേളപ്പനും (1880-1925), ടി. കെ. മാധവനും (1885-1930), സി കേശവനും (1891-1969), നടരാജഗുരുവും (1895-1973) ഒക്കെ രംഗത്തു വരുന്നത്. "ജോസഫ്" എന്ന പേരിന് "യൗസേഫ്" എന്ന രൂപവും ഉണ്ടായിരുന്നു. കുന്നംകുളം പുലിക്കോട്ടിൽ കുടുംബത്തിൽ നിന്ന് ജോസഫ് മാർ ദീവന്നാസ്യോസ് എന്നപേരിൽ മെത്രാനാകുന്ന രണ്ടാമത്തെ ആളായതുകൊണ്ടാണ്, "പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ" എന്ന് വിശേഷിപ്പിക്കുന്നത്. "ദീവന്നാസ്യോസ്" എന്നു മാത്രം ഉപയോഗിക്കുമ്പോൾ, ഇദ്ദേഹം "ദീവന്നാസ്യോസ് അഞ്ചാമൻ" എന്ന് വിളിക്കപ്പെടുന്നു.

## പൊതുസമൂഹം, സഭ

പത്തുപന്ത്രണ്ടുവയസായ ഒരു കുന്നംകുളം ബാലന് പൊതുസമൂഹത്തെക്കുറിച്ചും, സ്വന്തം സഭയെക്കുറിച്ചും, അധികമൊന്നും ഗ്രഹിക്കുവാനുള്ള പ്രായമായിരുന്നില്ല എങ്കിലും, ബോധപൂർവ്വമോ അല്ലാതെയോ ചില സാമൂഹിക സ്പന്ദനങ്ങൾ അനുഭവിച്ചു. വെള്ളക്കാരായ ചില അധികാരി സായിപ്പുമാർക്ക് നാട്ടിലെ രാജാവിനേക്കാളും ശക്തിയുള്ള അവസ്ഥയ്ക്ക്, അവരുടെ നേതൃത്വത്തിൽ, ചില സാമൂഹ്യ അനാചാരങ്ങളും ഉച്ചനീചത്വങ്ങളും നീക്കം ചെയ്യാനുള്ള നടപടികൾ നടന്നുകൊണ്ടിരുന്നു. 1843 ൽ മലബാറിൽ അടിമവേല നിരോധിച്ചു. താഴ്ന്ന ജാതിക്കാർ മനുഷ്യരാണെന്നുള്ള സന്ദേശം ക്രൈസ്തവ മിഷണറിമാർ പ്രചരിപ്പിച്ചതിന്റെ ഭാഗമായി വേണം ഈ നിരോധനത്തെ കാണുവാൻ. ജനസാമാന്യത്തിൽ വിദ്യാഭ്യാസം വ്യാപിപ്പിക്കുവാൻ പ്രാഥമിക വിദ്യാലയങ്ങൾ നടത്തുവാൻ താല്പര്യമുള്ളവർക്ക് ഗ്രാന്റു നൽകുന്ന പ്രഖ്യാപനങ്ങളും ഭരണാധികാരികളിൽ നിന്നും വന്നുകൊണ്ടിരുന്നു. ഇക്കാലഘട്ടത്തിൽ, മലങ്കരസഭയുടെ സ്ഥിതി പ്രത്യേക പരീക്ഷണഘട്ടത്തിലായിരുന്നു. മലങ്കരസഭയെ സഹായിക്കുവാനെത്തിയ ഇംഗ്ലീഷ് മിഷണറിമാർ വിശ്വാസകാര്യങ്ങളിലും ആരാധനാരീതികളിലും കൈകടത്താൻ ഒരുങ്ങിയപ്പോൾ, അന്നത്തെ മലങ്കരമെത്രാപ്പോലീത്തായായ ചേപ്പാട് മാർ ദീവന്നാസ്യോസ് അതിനെ അനുവദിച്ചില്ല. തുടർന്ന് 1836-ൽ മാവേലിക്കരയിൽ കൂടിയ സഭാസമ്മേളനം മെത്രാപ്പോലീത്തായുടെ നടപടിയെ പിന്തുണച്ച് തീരുമാനം പാസ്സാക്കി ('മാവേലിക്കര പടിയോല'). തുടർന്ന് മിഷണറിമാരുമായി കേസുണ്ടാവുകയും, 1840-ൽ "കൊച്ചിൻ അവാർഡ്" എന്ന വിധിയനുസരിച്ച് വസ്തുവകകൾ വീതം വയ്ക്കുകയുണ്ടായി. പക്ഷേ, മിഷണറിമാരോട് അനുഭാവമുള്ള ചില നീക്കങ്ങൾ സഭയ്ക്കുള്ളിൽ നടന്നതിന്റെ ബാക്കിയായി പാലക്കുന്നത്തു കുടുംബത്തിലെ ഒരു വൈദികൻ



അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് ഏലിയാസ് ദ്വിതീയനിൽ നിന്ന് മേല്പട്ടസ്ഥാനം പ്രാപിച്ച് 1843-ൽ എത്തിയത് കൂടുതൽ വിവാദത്തിനിടയാക്കി. പുതിയ മെത്രാൻ, മാത്യൂസ് മാർ അത്താനാസ്യോ സ്, എല്ലാവർക്കും സ്വീകാര്യനായില്ല. ഈ സാഹചര്യത്തിൽ ശീമയിൽ നിന്ന് 1846-ൽ യൂയാക്കീം മാർ കൂറിലോസ് എത്തുകയുണ്ടായി. പിന്നീട് അദ്ദേഹത്തെ സഹായിപ്പാൻ സ്തേഫാനോസ് മാർ അത്താനാസ്യോസ് എന്നമെത്രാനും, ഒരു ശിമയോൻ റമ്പാനും 1849-ൽ മലയാളക്കരയിൽ എത്തി മലങ്കരസഭയുടെ ഭരണാധികാരത്തെച്ചൊല്ലി മാത്യൂസ് മാർ അത്താനാസ്യോസും യുയാക്കീം മാർ കൂറീലോസുമായി തർക്കം മൂർച്ചിച്ചു.

**അച്ചടിമേഖലയിലേക്ക്**

മലയാളമണ്ണിലെ ആദ്യത്തെ മലയാള അച്ചടിശാല 1811-ൽ കോട്ടയത്തു സ്ഥാപിക്കപ്പെട്ട സി.എം.എസ് പ്രസ്സാണ് തുടർന്ന് മലയാളക്കരയുടെ വിവിധ ഭാഗങ്ങളിൽ അച്ചടി പ്രസ്സുകളുടെയും പുസ്തക പ്രസിദ്ധീകരണങ്ങളുടെയും സാംസ്കാരിക വിപ്ലവമായിരുന്നു. ഈ അക്ഷര വിപ്ലവമേഖലയിലേക്ക് 1856-നോടടുത്ത് പുലിക്കോട്ടിൽ ജോസഫ് കത്തനാരും പ്രവേശിച്ചു. "പുലിക്കോട്ടിൽ ജോസഫ് കത്തനാഴ്സ് പ്രസ്സ്" എന്ന പേരിൽ കുന്നംകുളത്ത് പ്രസ്സ് സ്ഥാപിച്ച് അതിൽ പ്രധാനമായും മലയാളത്തിലും സുറിയാനിയിലുമുള്ള ആരാധനക്രമങ്ങൾ അച്ചടിച്ചു വിതരണം ചെയ്തു. പുലിക്കോട്ടിൽ ജോസഫ് കത്തനാരുടെ മുദ്രണരംഗത്തേക്കുള്ള പ്രവേശനവും ഒരുവിധത്തിൽ, പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിന്റെ നവീകരണശ്രമത്തെ ചെറുത്തുതോല്പിക്കുവാനും കൂടിയായിരുന്നു. മാത്യൂസ് അത്താനാസ്യോസ് 1856-ൽ (കൊ.വ. 1031-ൽ) കോട്ടയത്തു സെമിനാരിയിലെ അച്ചുകൂടത്തിൽനിന്ന് അടിച്ചിറക്കിയ നവീകരണച്ചുവയുള്ള ആരാധനക്രമങ്ങൾക്കു പകരം, സത്യവിശ്വാസത്തിലുള്ള രണ്ടായിരം നമസ്ക്കാരപുസ്തകങ്ങൾ കോഴിക്കോട് പോയി, കാളഹസ്തിയപ്പാ മുതലിയാരുടെ കല്ലച്ചിൽ അച്ചടിപ്പിച്ച് പ്രചരിപ്പിച്ചതായിരുന്നു മുദ്രണരംഗത്തെ ആദ്യത്തെ പ്രവർത്തനം. അതേത്തുടർന്നാണ് കുന്നംകുളംത്ത് സ്വന്തമായ പ്രസ്സ് സ്ഥാപി ച്ചത്.

**അധഃസ്ഥിതരോട് അലിവുനിറഞ്ഞ നസ്രാണി വൈദികൻ**

വൈദികനായിരിക്കുമ്പോൾ അച്ചടികാര്യത്തിനായിരിക്കണം കോഴിക്കോട്ടു പോയി. അവിടെ നിന്ന് കടൽവഞ്ചിയിൽ കണ്ണൂർക്കു പോകേണ്ടി വന്നതുമായി ബന്ധപ്പെട്ട "ഒരു സംഭവകഥ' എം.പി. വർക്കി എഴുതിയ ജീവചരിത്രത്തോട് ചേർത്തിട്ടുണ്ട് കടൽവഞ്ചിയിൽ അന്നത്തെ താഴ്ന്ന ജാതി യിൽപ്പെട്ട ഒരു സ്ത്രീയും കുട്ടിയും കയറിയിട്ടുണ്ടായിരുന്നു. യാത്രയ്ക്കിടെ സ്ത്രീക്ക് വല്ലാത്ത അസ്വസ്ഥതയുണ്ടായി. യാത്രക്കാരിൽ പലരും ആ സ്ത്രീയോട് നിന്ദ്യമായി പെരുമാറി യപ്പോൾ, ജോസഫ് കത്തനാർ ആ സ്ത്രീയെ ശുശ്രൂഷിക്കുവാൻ തന്റെ ഭൃത്യരെ ആക്കുകയും അവരെ ആശ്വസിപ്പിക്കുകയും ചെയ്തു. അവരുടെ വഞ്ചിക്കൂലിയും കൊടുത്തു കണ്ണൂരെത്തി ഒരു വീട്ടിൽ കൊണ്ടുപോയി ആക്കിയിട്ടാണ് അവിടെനിന്ന് പോയത്

**സെന്റ് തോമസ് അച്ചുകൂട സ്ഥാപനം,**
**കേരളപതാക വാർത്താപത്രിക**

വിദ്യ വികസിക്കുന്നിടത്ത് മാധ്യമങ്ങൾക്ക് നിർണ്ണായകസ്ഥാനം ഉണ്ടെന്ന് നേരത്തേ മനസ്സിലാക്കിയ ആളാണ് മാർ ദീവന്നാസ്യോസ്. ഇതിനായി 'സെന്റ് തോമസ്' എന്നപേരിൽ മാർ ദീവന്നാസ്യാസ് (കൊ. വ. 1045-ൽ – ക്രി.വ. 1870) ഒരു പ്രസ്സ് കൊച്ചിയിൽ ഇട്ടൂപ്പന്റെ പാണ്ടികശാലയോടനുബന്ധിച്ച് ആരംഭിച്ചു. അവിടെനിന്ന് ആരാധനാസംബന്ധമായ ഗ്രന്ഥങ്ങൾ അച്ചടിച്ച് പ്രചരിപ്പിക്കുവാനും തുടങ്ങി. സഭാസംബന്ധമായും, സാമൂഹികമായ വിഷയങ്ങൾക്കും വാർത്തകൾക്കും ഒരു വാർത്താപത്രിക ഉണ്ടാകണമെന്ന മാർ ദീവന്നാസ്യോസിന്റെ ഉദ്ദേശ്യവും രണ്ടു വർഷത്തിനിടയിൽ സാധ്യമായി. 1048 ചിങ്ങം 1 മുതൽ മാസത്തിൽ രണ്ടു തവണയായി ഇറങ്ങിയ "കേരള പതാക' സെന്റ് തോമസ് പ്രസ്സിൽ അച്ചടിച്ചിറക്കി. മലയാളത്തിലെ ആദ്യത്തെ ഒരു പത്രപ്രസിദ്ധീകരണമായി ഇതിനെ കാണാമെങ്കിലും, അക്കാര്യം അംഗീകരിക്കാതെ പി ൽക്കാലത്ത് ഇതേപേരിൽ ഇറങ്ങിയ "കേരള പതാക"യെയാണ് ചരിത്രം കൊട്ടിഘോഷിച്ചത്!

**പരുമലയിൽ ഒരു ആസ്ഥാനം**

ദീർഘകാലമായി മാർ ദീവന്നാസ്യോസിന്റെ മനസ്സിലെ ആഗ്രഹം തെക്കൻ പ്രദേശത്ത് സ്വതന്ത്രവും സ്വന്തവും ആയ ഒരു ആസ്ഥാനം ഉണ്ടാവുകയെന്നതായിരുന്നു. കോട്ടയം സെമിനാരിയിൽ മഹാപ്രതാപത്തോടെ പാലക്കുന്നത്ത് മെത്രാച്ചൻ മലങ്കരമെത്രാനായി, തെക്കുള്ള ഭൂരിപക്ഷം പള്ളികളുടെ ഭരണം നിർവ്വഹിച്ചുകൊണ്ടിരുന്നു. അങ്ങനെയിരിക്കുമ്പോഴാണ് പരുമല ദീപിൽ, നിരണം ഇടവകാംഗമായ അരികുപുറത്ത് കോരുതു മാത്തൻ തന്റെ വസ്തുവിൽ കുറെ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് സെമിനാരി വയ്ക്കാൻ കൊടുക്കാമെന്ന് സമ്മതിച്ചത്. മലയാളവർഷം 1047 കർക്കിടകം 13-ന് സ്ഥലത്തിന്റെ ആധാരം എഴുതുകയും 1048 ചിങ്ങം 16-ന് തിരുവല്ല രജിസ്ട്രാറാഫീസിൽ രജിസ്റ്റർ ചെയ്യുകയും ചെയ്തു. ഇവിടെയുണ്ടാക്കിയെടുത്ത ഒരു ചെറിയ കെട്ടിടത്തിൽ ("പുത്തൻ മുറി") താമസിച്ചുകൊണ്ട് മാർ ദീവന്നാസ്യോസ് വൈദികവിദ്യാർത്ഥികളെ പഠിപ്പിക്കുവാൻ തുടങ്ങി. അതിനടുത്തുതന്നെ അരികുപുറത്തു മാത്തൻ സ്ഥാപിച്ച ഒരു പള്ളിയും ഉണ്ടായിരുന്നു. വൈദിക വിദ്യാർത്ഥികൾ "അഴിപ്പുര"യെന്ന ഒരു പഴയ കെട്ടിടത്തിലും താമസിച്ചു. അന്ന് അവിടെത്താമസിക്കുവാനും ശെമ്മാശ്ശന്മാരെ പരിശീലിപ്പിക്കാനും അനുയോജ്യനായ ഒരു സഹായിയെ, ഒരു റമ്പാനെ, അന്വേഷിക്കുവാനുള്ള ആവശ്യവും ബോധ്യപ്പെട്ടു.

**സഭയുടെ ബഹുമുഖ പുരോഗതിയുടെ ആദ്യഘട്ടം**

1878 മുതൽ 1892 വരെ മാർ ദീവന്നാസ്യോസിന്റെ തേജസ്ക്കരമായ സഭാ പ്രവർത്തനത്തിന്റെ 'ശുക്രദശ' എന്ന് വിശേഷിപ്പിക്കാവുന്ന കാലഘട്ടമാണ് സഭയിൽ, പള്ളികളോട് ചേർന്ന് പള്ളിക്കൂടങ്ങൾ ആരംഭിക്കുവാനും, പുതിയ പള്ളികൾ സ്ഥാപിക്കുവാനും, സഭയ്ക്കു ബാഹ്യകേരള വികസനം ഉണ്ടാകുവാനും, സുറിയാനിക്കാരായ ക്രിസ്ത്യാനികൾക്ക് പൊതുവായി ജാത്യൈക്യസംഘം തുടങ്ങുവാനും, പള്ളികളിൽ ചിലതിനെയൊക്കെ നവീകരണ സമ്പ്രദായത്തിൽ നിന്ന് കേസ്സു നടത്തി വീണ്ടെടുക്കുവാനും സഭയ്ക്കു പൊതുവായി 'ഇടവകപ്പത്രിക' എന്ന പ്രസിദ്ധീകരണം ആരംഭിക്കുവാനും, ഇങ്ങനെ അനേക കാര്യങ്ങളിൽ കർമ്മനിരതനാകുന്ന മലങ്കര മെത്രാപ്പോലീത്തായെയാണ് പിന്നീട് കാണുന്നത്. പരുമല സിമ്മനാരിപ്പള്ളി ഉൾപ്പെടെ കരുവാറ്റാ, കാട്ടൂർ, അയിരൂർ, പുത്തൻകാവ്, ഓണക്കൂർ, ചേലാട്, കണ്യാട്ടുനിരപ്പ്, മഴുവന്നൂർ, നെല്ലിക്കൽ, മാറാട്ടിൽ, കുണ്ടറ, കൊടശ്ശനാട്, വേങ്ങൂർ, മഞ്ഞപ്ര, ആല്പ്പറ, തിരുവാങ്കുളം, ചാലിശ്ശേരി മുതലായ ഇടങ്ങളിൽ പുതിയ പള്ളികളും പലതിനോടും ചേർന്ന് മലയാളം പള്ളിക്കൂടങ്ങളും സ്ഥാപിതമായി. പള്ളിക്കര പോലെയുള്ള ചില പള്ളികൾ മാർ ദീവന്നാസ്യോസിന് നേരത്തെ നൽകിയിരുന്ന ഉടമ്പടിയെ ധിക്കരിച്ച് അവകാശം സ്ഥാപിക്കാൻ മാത്യൂസ് മാർ അത്താനാസ്യോസ് ശ്രമിച്ചത് പരാജയപ്പെടുകയും ചെയ്തിരുന്നു. ഈയവസരത്തിൽ തന്നെയാണ് സുറിയാനി കത്തോലിക്കരുടെ പ്രമുഖ വൈദികൻ നിധീരിക്കൽ മാണിക്കത്തനാരും ആയിച്ചേർന്ന് 1880-നോട് അടുത്ത് നസ്രാണി ജാത്യൈക്യസംഘം (Syrian National Society)29 സ്ഥാപിച്ചതും അതിന്റെ ആഭിമുഖ്യത്തിലുള്ള നിരവധി സാമൂഹ്യ പ്രവർത്തനങ്ങൾക്ക് രൂപരേഖയുണ്ടാക്കിയതും. പക്ഷേ, കത്തോലിക്കാ വൈദിക മേലദ്ധ്യക്ഷസ്ഥാനത്തുനിന്നുണ്ടായ എതിർപ്പുനിമിത്തം ആ പദ്ധതി വിജയിച്ചില്ല. അതിനുവേണ്ടി വാങ്ങിയ സ്ഥലത്തിന്റെ മുഴുവൻ സാമ്പത്തികഭാരവും മാർ ദീവന്നാസ്യോസ് ഏറ്റെടുക്കേണ്ടതായി വന്നുവെങ്കിലും, ആ സ്ഥലത്താണ് 1888-ൽ തന്റെ മുൻഗാമി സെമിനാ രി സ്ഥാപകന്റെ നാമത്തിൽ എം.ഡി. സെമിനാരി പണിയിക്കുകയും, 1893-ൽ അവിടെ പ്രസിദ്ധമായ കോട്ടയം എം.ഡി. സെമിനാരി സ്കൂൾ പടുത്തു

ശേഷം 31-ാം പേജിൽ..



# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

സഹോദരൻ പദ്ധതിയിൽ ഇതുവരെ [illegible] രൂപ വരവും, [illegible] രൂപ ചിലവും ആയി. ചികിത്സ (13,97,294) വിവാഹം ( 4,25,000), ഭവന നിർമ്മാണം (8,92,000), വിദ്യാഭ്യാസം (3,65,500) [illegible] രൂപ വിനിയോഗിച്ചു.

[illegible]

Contribution (Ju y 2022)

289 Prakash Thomas
290 Mar Gregorios Ocym Muscat
291 L ju Cherian, Musact
292 Reji Kurian
293 Gigi Thankachan
294 A O Skariah
295 Shaji Varughese
296 Sunil George
297 Ani Abraham Mathew, Muscat
298 Bindu Binoy, Oman
299 Chris Philip
300 Thomas K. George
301 M K.Varghese
302 Pappachen P Daniel, Oman
303 Abraham Thomas
304 Philip K. Chirayil
305 Rajamma Varghese, Muscat
306 Binoy Simon Varghese, Muscat
307 Mini Vinod
308 Biju Parumala, Oman
309 George P Thomas, Oman
310 Biju Mathew
311 Cherry Kolady, Oman
312 Vincent Kollannur Oman
313 Aju Johny
314 Sanju Cherian Varghese Oman
315 Dr. Paul Ent Oman
316 Saju Varghese
317 Tijo Thomas
318 Lona Susan Jose
319 George P Mathew
320 Roy Thomas
321 Dr Abraham Varghese
322 M.O. Varughese, Oman
323 Binu .T. Oomachan
324 George John, Oman
325 Anil Thomas
326 Shaji Varghese, Thumpamon
327 Saju Varghese, Oman
328 Mar Gregorios Orthodox Maha Edavaka, Muscat
329 T Kochu George
330 Abraham Mathew
331 A.J. Thomas
332 Sabu Chandy Oman
333 Shibu John
334 Samkutty Thankachan
335 Mr. George C. Cherian
336 Dr Abraham Jacob
337 Mr. Biju John
338 Nadan Trading Co Oman
339 Anu Johny
340 Dr. C Thomas
341 Noby Thomas
342 Littu Varghese
343 Minna Sunny
344 Siby Chacko
345. K.V Joseph
346 Sabu Koshy
347 Shibu Nainan
348 Anu Mathew
349 John P. Luke
350. Santhosh Mathew
351. Benson Skaria
352. Aju Thomas
353. Laly's Hypermarket
354. St George Orthodox Syrian Church, Chuvannamannu
355 K.G. Daniel
356. K. Georgekutty
357 Abraham Georgekutty
358 George
359 Anitha Oommen
360 Suja Charles
361 Blestin Dino $ Justin Geo Geevarghese
362 Jacob Mathew
363 Achan Kunju John
364 Jose P. Thomas
365 Srishti Constructions, Pandalam
366 Rajan Pappy
367. Elana Mary Alex
368 Ashisha Mariyam Willson
369. Diya Dannies
370. Nimitha Mariyam Siju
371. Adona Anu
372 Esther Shiju
373. Nathan Rajith
374 Deric Nixson
375. Ankith M Samuel
376 Nayal Sha
377 Job. T Sankarathil
378 Diya Mariyam Sam
379 Diya Susan Mathew
380 Bovas Biju
381 Sunny Philip
382 Thomas K Oommen
383 Saji Pothen
384 Mariamma Philip
385 Binu John
386 Joemon Samuel
387. Manoj Mathew
388. Bipin Babu Varghese
389 Mar Bahanan Sahada Charitable Society, Thazathagady
390. St. George Orthodox Church, Youthmovement, Vettikunnel
391 St George Orthodox Church, Vettikunne
392 P.K. Cherian
393. George Kuruvilla
394 St George Orthodox Church, Chandanappally
395 Hannah Maria Jomon
396 St George Orthodox Church, Meenadam
397. St.George Orthodox Church, Kuttiyani
398. St George Orthodox Valiyapalli, Thumpamon
399 John Thomas
400. St. George Orthodox Valiyapally, Mylapara
401. Sosamma Joseph
402 Elsy Yohannan
403 Mathew Yohannan
404. Thomas Yohanan
405. Alexander M.S
406 T.S Thomas
407 Sr Litty St. Mary's Convent, Kozhimala
408 Sr Aleyamma St Mary's Convent
409 St Thomas Orthodox Church, Mananthavady
410. Mgm HSS, Mananthavady
411. M V. Chacko
412. St Peter's Orthodox Valiyapalli, Meenagadi

**Address:**
Baselios Marthoma Mathews III,
Catholicate Aramana Devalokam,
Kottayam-686004 Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews III |
| Account Number | : | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Smal Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | : | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | : | State Bank of India, New Delhi Main Branch |
| Swift | | SBININBB104 |

## Malankara Orthodox Syrian Church

Catholicate Aramana, Devalokam P.O (Via.) Muttambalam,
Kottayam-686004 Kerala, India
Tel no. 0481 2578500, 2578499, *Email*: catholicos@mosc.in
*Web Manager*: webmanager@mosc.in
*Public Relations officer* : pro@mosc.in




പ്രാർത്ഥനയോടെ,
**ഒരു വിശ്വാസി**

413. St. Mary's College Sultan Bathery
414. H.G. Dr. Abraham Mar Ephipanios Metropolitan
415. Johnson Mathew
416. Sachu Thomas Kurian
417. St. Peter's & St. Pauls Orthodox Syrian Church
418. Karoor St. Peter's Orthodox Syrian Church
419. Lijo Jacob
420. C.P Simon
421. Thomas John
422. St. George Orthodox Church, Puthuppally
423. Aji Rajan
424. Fr. Johns Abraham Konat
425. V. Rev. K V Paul Ramban
426. Lisha Susanna Varughese
427. P.T. Mathew
428. Jossey Philip
429. Dr. Rajan Philip
430. Prince Joseph
431. J. I Kurian
432. St. George Orthodox Syrian Church, Ocym, Kunnam
433. St. George Amoss, Kunnam
434. St. George Orthodox Church, Marthamariam Samajam, Kunnam
435. St. George Orthodox Church, Sunday School, Kunnam
436. H.G. Dr. Yuhanon Mar Diascoros
437. Dr. Varghese Punnoose
438. Abraham Kuriakose
439. K K. John
440. St Mary's Orthodox Church, Bhandara
441. Merin Jinu
442. Sajeev Varghese
443. William Thengungal
444. Fr Mathew Nedumparambil
445. Bijo Elcey Thomas
446. The Vicar St Gregorios Indian Orthodox Church 2B Tolmer Road
447. Jelu Pallickathadathil
448. Anju Abraham
449. Laly Thomas
450. Anil T George
451. Mary Anil George
452. Reuben Anil George
453. Varghese John
454. Kunjumon Thomas
455. Lophson K.C
456. Abraham Varghese
457. Shanty John
458. Anju Abraham Varghese
459. SMOCYM Ghala Muscat Oman
460. Gee Varghese Alias
461. Jogy G Ambattu
462. Johnson Mathai
463. Steephen Babu
464. Anthrayose M.A
465. Mathew T J
466. St. Mary's Indian Orthodox Church Sydney
467. Kurian K Kuriakose
468. P.J. John
469. Fr. Kuriakose Mani
470. St. Mary's Orthodox Church, Pangada
471. Mar Geevarghese Mar Gregorious Orthodox Church, Karapuzha
472. Yohannan T. Chacko
473. Mariyamma Chacko
474. Asha Chacko
475. Varghese T. Chacko
476. Fr T C John
477. Philip Zachariah
478. Fr. M K. Manesh Paul
479. Jerin & Dhanya
480. The Vicar St Mary's Orthodox Church, Pandankary
481. Fr. Ajomon. A
482. Fr Alvin Abraham Simon
483. Fr. Jerry Varghese
484. Fr. Jibin Kuriakose
485. Fr Silin K Nixon
486. Fr. Antony Marvin D'silva
487. Fr. Basil Roy Idiculla
488. Fr Joe Thomas
489. Fr Jobin P Mathew
490. Fr Eldho A K
491. Fr. Samson Samuel Varghese
492. Fr. Gibin T Varghese
493. Fr. Jibin M Roy
494. Fr. Binoy Koshy
495. Fr Paulson John
496. Fr. Robin P Thomas
497. Fr. Bipin. P.
498. Dn Alex P Mathew
499. Fr. Binson P George
500. Fr. Shijo John
501. Fr. Shabin Raju
502. Fr. Anjith Thomas
503. Dn Prayson T Johnson
504. Fr. Dinu M Daniel
505. Fr. Vibin Sabu
506. Fr Tony M Yohannan
507. Fr Jerry Thomas Chacko
508. Fr. Sonu Solemon
509. Fr. Stephanos Benchamin
510. Fr. Jithin J Zachariah
511. Dn. Sanjay Mathew
512. Dn Amal Punnoose
513. Fr. Tom Baby
514. Gunasekaran Ramamurthy
515. Thomas Kuttikandathil
516. Johnson M. Varghese
517. Shibu & Sharon
518. Reji Mathew




മറിയാമിൻ സ്മരണം വരദായകമാകാ
തൽ പ്രാർത്ഥന ഞങ്ങൾക്കാത്മാവിനു കോട്ട

By

**V. I. George & Ciji**
**Sojan, Mary & Hannah**
**Tijo, Anna & Joanna**


അഭി. ഡോ. തോമസ് മാർ ഈവാനിയോസ്
മെത്രാപ്പോലീത്താ
പ്രാർത്ഥനാപൂർവ്വം
സെ. തോമസ് ഓർത്തഡോക്സ് പള്ളി, ചേന്നംങ്കേരി



**ഒരു കേരള നവോത്ഥാന...**

*27-ാം പേജിൽ നിന്നും..*

യർത്തുകയും ചെയ്തത്. ഇതോടെ കോട്ടയം സെമിനാരി 'പഴയസെമിനാരി' എന്നപേരിൽ വിളിക്കപ്പെടാൻ തുടങ്ങി. സ്കൂൾ കെട്ടിടം പണിയുവാൻ ഒരു പുതിയ സാമ്പത്തിക സമാ ഹരണശ്രമം, അതായത് ഒരു ലോട്ടറി (ഷോടതി) നടത്തി, വിജയിപ്പിക്കുവാനും മാർ ദീവന്നാസ്യോസിനും കമ്മിറ്റിക്കും സാധിച്ചു. ഇതേ കാമ്പസിൽ മാർ ദീവന്നാസ്യോസിന്റെ പ്രോ ത്സാഹനത്താലും, സഹകരണത്താലും 1890-ൽ കണ്ടത്തിൽ വർഗീസ് മാപ്പിള മലയാള മനോരമ പത്രം ആരംഭിച്ചു. കൂടാതെ സെമിനാരി കേസിൽ, തോമസ് അത്താനാസ്യോസ് ഹൈക്കോടതി വിധിയിന്മേൽ റോയൽക്കോടതിയിൽ അപ്പീൽ കൊടുത്തതും 1889 മിഥുനം 30-ന് മാർ ദീവന്നാസ്യോസിന് അനുകൂലമായി വിധിയുണ്ടായി. അതോടെ, നവീകരണവിഭാഗം 'മലങ്കര മാർത്തോമ്മാ സഭ'യെന്ന പേരിൽ വേറൊരു സഭയായി പ്രവർത്തനം ആരംഭിച്ചു.

ഇതേ കാലഘട്ടത്തിലാണ് കത്തോലിക്കാ വൈദികനായ ഫാദർ അൽവാറീസ് ഒരു വലിയ സമൂഹത്തോടൊപ്പം ("സ്വതന്ത്രീയ കത്തോലിക്കാ സഭ") സുറിയാനി സഭയിൽ ചേർന്നത്. അദ്ദേഹത്തെ അവരുടെയും ഗോവയുടെയും മെത്രാനായി അൽവാറീസ് മാർ യൂലിയോസ് എന്ന പേരിൽ 1889 ജൂലായ് 29 ന് കോട്ടയം സെമിനാരി ചാപ്പലിൽ വച്ച് വാഴിച്ചു. അതേ തുടർന്ന് റെനി വിലാത്തിയെന്ന അമേരിക്കൻ ഓൾഡ് കാത്തലിക് ചർച്ച് വൈദികനും 1892 ൽ സുറിയാനി സഭയിൽ അംഗമായി, മാർ ദീവന്നാസ്യോസ് നിയോഗിച്ച മലങ്കരസഭാ മേല്പട്ടക്കാരിൽ നിന്ന് ശ്രീലങ്കയിൽ വച്ച് റെനി വിലാത്തി മാർ തീമോത്തിയോസ് എന്ന പേരിൽ മെത്രാനായി അമേരിക്കക്കായി നിയോഗിക്കപ്പെട്ടു. 1891-ൽ സാമൂഹിക പ്രസക്തിയുള്ള മറ്റൊരു സംഭവത്തിനും മാർ ദീവന്നാസ്യോസ് പ്രധാന പങ്കാളിയായി. നാട്ടുകാരായ അഭ്യസ്തവിദ്യർക്കും സർക്കാർ നിയമനങ്ങളിൽ നീ തിപൂർവ്വമായ അവസരങ്ങൾ ഉണ്ടാക്കുവാൻ പ്രധാനമായി നായർ-നസ്രാണി വിഭാഗങ്ങൾ സഹകരിച്ച് ഒരു മെമ്മോറാണ്ടം സർക്കാരിനു നൽകി. അതിന് 1891-ലെ "മലയാളി മെമ്മോറിയൽ" എന്ന് കേരള ചരിത്രത്തിൽ പേരുണ്ട്. സെമിനാരി അധീനത്തിലായതോടെ, സെമിനാരിയോടനുബന്ധിച്ചുണ്ടായിരുന്ന മാർത്തോമ്മാ അച്ചുകൂടത്തിൽ 'ഇടവകപത്രിക' എന്ന സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണവും 1892 ൽ ആരംഭിച്ചു. മാർ ദീവന്നാസ്യോസിന് വിശ്വസ്തനും, പ്രഗത്ഭനും ആയിരുന്ന ഇടവഴിക്കൽ ഇം. എം. ഫിലിപ്പ് അതിന്റെ പത്രാധിപരായി പ്രവർത്തിച്ചു. 1892 മാർച്ച് 30, 31 തീയതി കളിൽ കോട്ടയം സെമിനാരിയിൽ കൂടിയ മലങ്കര അസോസ്സിയേഷൻ വട്ടിപ്പണപ്പലിശ വാങ്ങുന്നതിനും മറ്റും ട്രസ്റ്റിമാരെ തെരഞ്ഞെടുത്തു. പ്രസ്തുത അസോസ്സിയേ ഷനിൽ മാർ ദീവന്നാസ്യോസിന് പട്ടക്കാരുടെ വകയായി അംശ വടി, മംഗളപത്രം മുതലായവ സമ്മാനിച്ചു. 33 1892 മിഥുനം 30 ന് തെക്കൻ ഭദ്രാസനങ്ങളായ നിരണം, തുമ്പമൺ, കൊല്ലം ഭദ്രാസനങ്ങളിലെ വൈദികരുടെ ക്ലിറിക് സംഘയോഗം പരുമലയിൽ കൂടി സഭയെ ആത്മീയമായി ശക്തിപ്പെടുത്തുവാൻ പല പുതിയ തീരുമാനങ്ങളും പരുമല തിരുമേനിയുടെ അദ്ധ്യക്ഷതയിൽ എടുത്തതിൽ, മാർ ദീവന്നാസ്യോസ് അതീവ സന്തുഷ്ടനായിരുന്നു.

For Favours Received

Mariamma



മലങ്കര ഓർത്തഡോക്സ് സഭയുടെ പബ്ലിക്ക് സ്കൂൾസ് സെക്രട്ടറിയായി നിയമിതനായ റവ. ഫാ. റിജോ മാത്യു ജോസഫ്. കറ്റാനം സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗവും കല്ലുമല സെന്റ്. ഗ്രീഗോറിയോസ് MBITI ചാപ്പൽ വികാരിയുമാണ്.



ഇൻഡ്യൻ കൗൺസിൽ ഫോർ സോഷ്യൽ സയൻസ് റിസേർച്ചിന്റെ കീഴിൽ ബാംഗ്ലൂരിൽ പ്രവർത്തിക്കുന്ന ഇൻസ്റ്റിറ്റ്യൂട്ട് ഫോർ സോഷ്യൽ ആൻഡ് ഇക്കണോമിക് ചേഞ്ച് എന്ന ഗവേഷണ കേന്ദ്രത്തിൽ നിന്നും ഹെൽത്ത് എക്കണോമിക്സിൽ ഡോക്ടറേറ്റ് നേടി ബിജോ ജേക്കബ് രാജുപുളിമൂട്ടിൽ, മുട്ടം, ഹരിപ്പാട്. മാതാപിതാക്കൾ : പ്രൊഫ് രാജു വർഗീസ്, ജയാ രാജു, ഭാര്യ . സച്ചു സണ്ണി



അമരിക്കയിലെ College of New Jersey ൽ നിന്ന് 18 വയസിൽ summa cum laude (perfect GPA) യാടുകൂടി BS ബിരുദം നേടിയ ആദർശ് പോൾ വർഗീസ്. പതിനൊന്നാം ക്ലാസിൽ നിന്ന് അമേരിക്കയിൽ ആദ്യമായി New Jersey Medical College-ൽ MD പ്രവേശനം നേടി പഠനം പൂർത്തിയാക്കുന്നതിന് ഇടയിലാണ് ഈ ചരിത്രം നാം കൈവരിച്ചത്. North East American diocesans സെക്രട്ടറിയും St. Vladimir Seminarys പ്രൊഫസർ ആയ വെരി. റവ. ഫാ. വർഗീസ് M.Ds യുടെയും Dr. സ്മിത സൂസൻ വർഗീസിന്റെയും മകൻ. കോന്നി സെ. ജോർജ് മഹാ മഹാഇടവകാംഗം.

## പബ്ലിക് സ്കൂൾസ് ഓഫീസ് ഉദ്ഘാടനം ചെയ്തു



**കോട്ടയം:** കേരളത്തിൽ വിവിധ സ്ഥലങ്ങളിൽ മലങ്കര ഓർത്തഡോക്സ് സഭാ വകയായി പ്രവർത്തിക്കുന്ന പബ്ലിക്ക് സ്കൂളുകളുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിനായി ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ആരംഭിച്ച ഓഫീസിന്റെ ഉദ്ഘാടനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവ്വഹിച്ചു. പബ്ലിക്ക് സ്കൂൾ മാനേജർ അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, ഫാ. അനിഷ് കെ. സാം, ഫാ. റിജോ മാത്യു ജോസഫ്, ഫാ. കുര്യാക്കോസ് ജോർജ്, ഡോ. സജി വർഗീസ്. പ്രൊഫ. സഖറിയാ ടി. ഡാനിയേൽ, നിനി ഏബ്രഹാം എന്നിവർ സന്നിഹിതരായിരുന്നു.

# പാവനസ്മരണയ്ക്ക്

നിന്റെ മഹത്വം ഉദിക്കുംനാൾ
നിൽക്കണം ഇവർ വലഭാഗത്തിൽ



21-01-2021 27-05-2015

**റാഹേലമ്മ മാത്തൻ യോഹന്നാൻ**

**കിഴക്കയിൽ**



**മോൻസി കിഴക്കയിൽ**

30-11-2011

*പ്രാർത്ഥനയിൽ ഓർക്കണമെ*

എന്ന്,
മോനച്ചൻ കിഴക്കയിൽ
മോളി, മിൻസി, ജോർദ്ദാൻ



**അഭി. ഡോ. ഗീവർഗീസ് മാർ തെയോഫിലോസ്**
**മെത്രാപ്പോലീത്താ**

പ്രാർത്ഥനാപൂർവ്വം

**സെ. മേരീസ് (കാദീശ്ത്താ) ഓർത്തഡോക്സ് പള്ളി**
**തുമ്പമൺ നോർത്ത്**

# പൈത്യകത്തിന്റെ ശേഷിപ്പായ മലങ്കര അസോസിയേഷൻ

**ഡെറിൻ രാജു**

മലങ്കര പള്ളിയോഗത്തിന്റെ ആധുനിക പതിപ്പായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ചരിത്രപരമായ പ്രാധാന്യം സമാനതകളില്ലാത്തതാണ്. ലോകത്ത് വേറൊരു സഭയി ലും ഇതിനോട് തുല്യമായ ഒരു ഭരണക്രമീകരണം കണ്ടെത്താനാകില്ല. മലങ്കര മെത്രാപ്പോലീത്തായും മെത്രാപ്പോലീത്താമാരും മലങ്കരട്രസ്റ്റിലെ ഘടകങ്ങളായ ഓരോ പള്ളി ഇടവകകളെയും പ്രതിനിധീകരിച്ച് ഒരു വൈദികനും ഇടവകയുടെ അംഗബലം അനുസരിച്ച് ഒന്നു മുതൽ പത്ത് വരെ പ്രതിനിധികളും ഉൾപ്പെടുന്ന വളരെ സവിശേഷമായ ഒരു ഭരണസംവിധാനം. മലങ്കര മെത്രാപ്പോലീത്താ-കാതോലിക്ക, കൂട്ടുട്രസ്റ്റിമാർ, മേൽപ്പട്ടക്കാർ, മാനേജിംഗ് കമ്മറ്റി എന്നിവയെ തിരഞ്ഞെടുക്കുന്നത് ഈ യോഗമാണ്.

പോർച്ചുഗീസുകാരുടെ വരവിനു മുമ്പ് തന്നെ നസ്രാണികളെ ബാധിക്കുന്ന കാര്യങ്ങളിൽ തീരുമാനം എടുത്തിരുന്നത് പള്ളിയോഗമായിരുന്നു. പള്ളിയോഗത്തിന്റെ പ്രാധാന്യത്തിന്റെ ഏറ്റവും വലിയ ഒരു തെളിവ് 1599-ലെ ഉദയംപേരൂർ സുന്നഹദോസാണ്. വിശ്വാസകാര്യങ്ങളിൽ ജനങ്ങൾ തീരുമാനമെടുക്കുന്നത് കത്തോലിക്കാസഭാവിജ്ഞാനീയത്തിൽ അചിന്തനീയമായിരുന്നെങ്കിലും പള്ളിയോഗം കൂടാതെ തീരുമാനം എടുത്താൽ അത് നടപ്പിലാകില്ലയെന്ന ബോദ്ധ്യത്തിന്റെ അടിസ്ഥാനത്തിലാണ് പേരിനെങ്കിലും ഒരു യോഗം വിളിക്കാൻ ആർച്ച് ബിഷപ്പ് മെനെസിസ് തയ്യാറായത്

കൂനൻ കുരിശ് സത്യം നടന്ന മട്ടാഞ്ചേരി യോഗം (1653), തോമാ അർക്കദിയാക്കോനെ മാർത്തോമാ എന്ന പേരിൽ മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തിയ ആലങ്ങാട്ട് യോഗം എന്നിവയും നസ്രാണി പള്ളിയോഗങ്ങളുടെ പ്രാധാന്യം ബോധ്യപ്പെടുത്തുന്നവയായിരുന്നു. 1686-ലെ ചെങ്ങന്നൂർ യോഗത്തിൽ മലങ്കര സഭ അലക്സാന്ത്രിയൻ വേദശാസ്ത്രം സ്വീകരിച്ചു. ഭൗതികവും ഭരണപരവുമായ കാര്യങ്ങളിൽ മാത്രമല്ല, പള്ളിയോഗം തീരുമാനമെടുത്തിരുന്നതെന്നും വൈദികവും ആത്മികവുമായ വിഷയങ്ങളിലും അവസാന വാക്ക് പള്ളിയോഗത്തിന്റേതായിരുന്നു എന്ന് ഇത് തെളിയിച്ചു. 1754-ലെ പുതിയകാവ് യോഗവും 1807-ലെ നിരണം യോഗവും പള്ളിയോഗത്തിന്റെ അപ്രമാദിത്വത്തിന്റെ വലിയ സൂചനയാണ്. വിദേശ മെത്രാൻമാരും നാട്ടുമെത്രാൻമാരുമായുണ്ടായ തർക്കങ്ങളിൽ ഈ രണ്ട് സന്ദർഭങ്ങളിലും പള്ളിയോഗം തീർപ്പ് കൽപ്പിച്ചു. 1686-ൽ അലക്സാന്ത്രിയൻ വേദശാസ്ത്രം സ്വീകരിച്ചെങ്കിലും 1789-ലെ മാവേലിക്കര (പുതിയകാവ്) യോഗത്തിലൂടെയും 1809 ലെ കണ്ടനാട് യോഗത്തിലൂടെയുമാണ് അന്ത്യോഖ്യൻ പള്ളിക്രമങ്ങളും രീതികളും ഇവിടെ വ്യാപകമായത്. പതിനെട്ടാം നൂറ്റാണ്ട് മുതലെങ്കിലും ഭരിക്കുന്ന മെത്രാൻമാർക്കെതിരായ ഒരു വിഭാഗം പലസമയത്തും നസ്രാണി സമൂഹത്തിൽ ഉണ്ടായിരുന്നു. അവർ ഇരുപക്ഷവും തമ്മിലുള്ള തർക്കങ്ങളുടെ പ്രകടനവേദിയും പരിഹാരവേദിയും പലപ്പോഴും പള്ളിയോഗങ്ങളുമായി. ബ്രിട്ടീഷ് മഹാരാജ്യത്തിന്റെ റസിഡന്റിന്റെ പിന്തുണ ഉണ്ടായിട്ടും പള്ളിയോഗ സമ്മതം വാങ്ങിയിട്ടാണ് കിടങ്ങൻ മാർ പീലക്സീനോസ് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനു മേൽപ്പട്ടസ്ഥാനം നൽകിയത്. 1836-ലെ മാവേലിക്കര പള്ളിയോഗമാണ് മിഷണറിമാരുമായിട്ടുള്ള ബന്ധം ഔദ്യോഗികമായി വിച്ഛേദിച്ചത്

പാലക്കുന്നത്ത് അത്താനാസിയോസ് മലങ്കര പള്ളിയോഗത്തിന്റെ അനുമതി വാങ്ങാതെ മേൽപ്പട്ടസ്ഥാനം സ്വീകരിക്കുകയും അദ്ദേഹത്തിനു രാജകീയ വിളംബരം ലഭിക്കുകയും ചെയ്തത് ഒരു തരത്തിൽ പള്ളിയോഗത്തിനു ക്ഷീണമായി പള്ളിയോഗത്തിനോട് ആലോചിക്കാതെ സ്വന്തം താൽപര്യപ്രകാരം മെത്രാൻ കാര്യങ്ങൾ നടത്തുകകൂടിയായപ്പോൾ പള്ളിയോഗത്തിന്റെ പ്രസക്തി തന്നെ കുറഞ്ഞു വന്നു. ഇതിനിടയിൽ 1853-ൽ കോട്ടയത്ത് ഒരു യോഗം ചേർന്ന് 103 വകുപ്പുകളുള്ള ഒരു ചട്ടം ക്രോഡീകരിച്ചെങ്കിലും മാർ അത്താനാസിയോസിന്റെ കാലത്ത പള്ളിയോഗം അതിന്റെ പ്രതാപത്തിലും പ്രൗഢിയിലും എത്തിയില്ല എന്നത് ഒരു വാസ്തവമണ്

ഈ വിധം മെത്രാപ്പോലീത്തായുടെ ഏകനായകത്വത്തിനു എതിരായ ഒരു ശക്തിയില്ലാത്തത് പ്രതിസന്ധി സൃഷ്ടിച്ചപ്പോൾ ആ ഏകനായകത്വത്തിനു വിലങ്ങിടാൻ തന്നെ പള്ളിയോഗം തീരുമാനിച്ചു. അതാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ രൂപീകരണത്തിൽ കലാശിച്ചത്. അങ്ങനെ നൂറ്റാണ്ടുകളുടെ പാരമ്പര്യമുള്ള മലങ്കര പള്ളിയോഗം ഒരു വ്യവസ്ഥാപിത ചട്ടക്കൂടിലേക്ക് പ്രവേശിച്ചു. 1873-ൽ പരുമലയി ൽ കൂടിയ യോഗമാണ് സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും മാനേജിംഗ് കമ്മറ്റിയും രൂപീകരിക്കുവാൻ നി ശ്ചയിച്ചത്. ആ നിലയിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്ന കേരളത്തിലെ ആദ്യ സമുദായി ക സംഘടനയുടെ 150-ാം വാർഷികമാണ് 2023. സൂക്ഷ്മ നിരീക്ഷണത്തിൽ പരുമല യോഗത്തിന്റെ സാധുത ഒരു പ്രശ്നമായിരുന്നു. കാരണം മലങ്കര മെത്രാപ്പോലീത്തായായ പാലക്കുന്നത്ത് അത്താനാസിയോസിന്റെ പിന്തുണയോ സാന്നിദ്ധ്യമോ യോഗത്തിനു ഇല്ലായിരുന്നു എന്നത് തന്നെ. ആ പ്രശ്നം 1876-ൽ മുളന്തുരുത്തിയിൽ പരിഹരിക്കപ്പെട്ടു. അസോസിയേഷനും മാനേജിംഗ് കമ്മറ്റിയും നിലവിൽ വന്നു. ഇടക്കാലത്ത് നഷ്ടപ്പെട്ട ശബ്ദം പള്ളിയോഗം തിരികെപ്പിടിച്ചു. തൊട്ടടുത്ത സമയം തന്നെ തങ്ങൾ തെരഞ്ഞെടുക്കാത്തവർക്ക് പട്ടം കൊടുക്കരുതെന്ന് ശക്തമായി പാത്രിയർക്കീസിനോട് പറയുകയും വെളിയനാ



ട് യോഗം (1877) പള്ളി പ്രതിനിധികൾ ബഹിഷ്ക്കരിക്കുകയും ചെയ്തു.

1934 ൽ സഭാഭരണഘടന പാസാക്കിയതോടെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ഭരണഘടനയുടെ ഭാഗവും ഭരണഘടനയ്ക്ക് വിധേയവുമായി തിർന്നു. ഭാഗം 4-ആയ മലങ്കര മഹാ ഇടവകയിലെ എ-ഉപവിഭാഗത്തിലെ 70 മുതൽ 77 വരെയുള്ള വകുപ്പുകളാണ് അസോ സിയേഷനെ സംബന്ധിച്ച് ഭരണഘടനയിൽ കാണുന്നത്. 1970-ൽ അസോസിയേഷൻ നടപടിച്ചട്ടങ്ങൾ ക്രമീകരിച്ചു. തെരഞ്ഞെടുപ്പുകളിൽ കുറേയൊക്കെ വികേന്ദ്രീകരണസ്വഭാവവും കൈവന്നു. ഒരു പള്ളി ഇടവകയെ പ്രതിനിധീകരിച്ച് ഒരു വൈദികനും രണ്ട് അവൈദികരും അസോസിയേഷനിൽ സംബന്ധിക്കുക എന്ന നിലയിൽ നിന്ന് 2002-ൽ മാറ്റം വന്നു. അവൈദിക പ്രതിനിധികളുടെ സംഖ്യ ജനപ്രാതിനിധ്യത്തിനനു സരിച്ച് (ഇടവകയോഗാംഗങ്ങളുടെ-പുരുഷൻമാരുടെ) സുപ്രീം കോടതി തന്നെ നിർണയി ച്ചു അതിൻപ്രകാരം 2002-ലും 2007-ലും തെരഞ്ഞെടുപ്പുകൾ നടന്നു. 2006-ലെ ഭരണഘടനാഭേദഗതി കൂട്ടുട്രസ്റ്റിമാരുടെ കാലാവധി അസോസിയേഷന്റെ കാലാവധിക്ക് (5 വർഷം) ഒപ്പമാക്കി. 2011 ൽ ഇടവകയോഗത്തിൽ സ്ത്രീകൾക്ക് തുല്യപ്രാ തിനിധ്യം ലഭിച്ചതോടെ അവൈദിത പ്രതിനിധികളുടെ സംഖ്യ കണക്കാക്കുന്നത് സ്ത്രീ-പുരുഷൻമാരുടെ എണ്ണം ഒരുമിച്ച് കൂട്ടിയായി. അപ്പോൾ പ്രതിനിധികളുടെ എണ്ണം പ്രതിപാ ദിക്കുന്ന 71 (സി) വകുപ്പ് വീണ്ടും ഭേദഗതി ചെയ്തു. അതിൻപ്രകാരം കൂടുന്ന മൂന്നാമത്തെ യോഗമായിരുന്നു പത്തനാപുരത്തേത്. കൂട്ടുട്രസ്റ്റിമാരുടെ തെരഞ്ഞെടുപ്പ് ഓൺലൈൻ സാങ്കേതികവിദ്യയിലൂടെ നടന്ന ആദ്യയോഗവും പത്തനാപുരം യോഗം ആയിരുന്നു.

നസ്രാണി പൈതൃകത്തിന്റെ ശേഷിക്കുന്ന ചില ഘടകങ്ങളിൽ ഒന്നാണ് ആധുനിക പള്ളിയോഗങ്ങളായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ. അത് ഒരു വലിയ പ്രതീകമാണ്. കൊളോണിയൽ ശക്തികൾക്ക് പോലും കെടുത്താനാകാതെ പോയ ഒരു തീക്കനലാണ്. അത് കെടാതെ സൂക്ഷിക്കേണ്ടതായ ഉത്തരവാദിത്തമാണ് നമ്മിൽ ഏൽപ്പിക്കപ്പെട്ടിരിക്കുന്നത്.

*(മലങ്കര സഭാഭരണഘടന: ചരിത്രം, രേഖകൾ, ഭേദഗതികൾ, മലങ്കര സഭാതർക്കം: എന്താണ് സത്യം, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ: ചരിത്രം, രേഖകൾ എന്നി പുസ്തകങ്ങളുടെ രചയിതാവാണ് ലേഖകൻ)*




ഭിലായ്: മലങ്കര ഓർത്തഡോക്സ് സഭയുടെ കൽക്കട്ടാ ഭദ്രാസനത്തിലെ സെന്റ് തോമസ് മിഷൻ പുതിയ സയൻസ് ആന്റ് ആർട്ട്സ് കോളേജായ സെന്റ് തോമസ് കോളേജ് പ്രവർത്തനം ആരംഭിച്ചിരിക്കുന്നു. പുതിയതായി തുടങ്ങിയ കോളേജ് കൈലാഷ് നഗർ, എന്ന സ്ഥലത്താണ് ആരംഭിച്ചിരിക്കുന്നത്. B.Sc. Mathematics, B.C.A., B.B.A., B.Com എന്നി കോഴ്സുകൾക്കാണ് യൂണിവേഴ്സിറ്റി അംഗീകാരം ലഭിച്ചിരിക്കുന്നത്. ഹേമചന്ദ് യാദവ് വിശ്വവിദ്യാലയ യൂണിവേഴ്സിറ്റിയുടെ കീഴിലാണ് കോളേജ് പ്രവർത്തിക്കുന്നത്. കോളേജ് ക്യാമ്പസ്സിൽ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കുമായി ഹോസ്റ്റൽ സംവിധാനം ഉണ്ടായിരിക്കുന്നതാണ്. കൂടാതെ ആകർഷകമായ സ്കോളർഷിപ്പ് പദ്ധതികളും നടപ്പിലാക്കിയിട്ടുണ്ട്. ഛത്തീസ്ഗഡ് സ്റ്റേറ്റിലെ തന്നെ നമ്പർ വൺ കോളേജായ ഭിലായ്, സെന്റ് തോമസ് കോളേജിന്റെ സഹോദരി സ്ഥാപനമായിട്ടാണ് പുതിയ കോളേജ് ആരംഭിച്ചിരിക്കുന്നത്. പുതിയ അദ്ധ്യായന വർഷത്തിലേക്കുള്ള അഡ്മിഷൻ ആരംഭിച്ചിരിക്കുകയാണ്. ഇപ്പോൾ നാല് കോളേജുകൾ കൽക്കട്ടാ ഭദ്രാസനത്തിൽ പ്രവർത്തിക്കുന്നുണ്ട്.

## പരിശുദ്ധ കാതോലിക്കാ ബാവാ അനുശോചിച്ചു

കോട്ടയം: നായർ സർവ്വീസ് സൊസൈറ്റിയുടെ മുൻ പ്രസിഡന്റായിരുന്ന അഡ്വ. പി.എൻ. നരേന്ദ്രനാഥൻ നായരുടെ നിര്യാണത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അനുശോചിച്ചു. പൊതുസമ്മതൻ എന്ന നിലയിൽ തന്റെ സമുദായത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന അംഗീകാരം ശ്രദ്ധേയമായിരുന്നു. വിദ്യാഭ്യാസ മേഖലയിൽ നിസ്തുല സംഭാവനകൾ നൽകിയ അദ്ദേഹം, മലയോര മേഖലയുടെ വികസനത്തിൽ കാണിച്ച ആത്മാർത്ഥത എടുത്തു പറയേണ്ടതാണ്. മലങ്കര സഭയുടെ ഉറ്റ സുഹൃത്ത് എന്ന നിലയിൽ വിവിധ സന്ദർഭങ്ങളിൽ അദ്ദേഹം പങ്കെടുത്ത പരിപാടികൾ ആദരവോടെ സ്മരിക്കുന്നു. അദ്ദേഹത്തിന്റെ ആത്മശാന്തിക്കായി പ്രത്യേകം പ്രാർത്ഥിക്കുന്നതായും, അനുശോചനം അറിയിക്കുന്നതായും പരിശുദ്ധ ബാവാ പറഞ്ഞു.

## കോടതി നിരീക്ഷണം സ്വാഗതാർഹം

കോട്ടയം: സുപ്രീംകോടതി വിധി നടപ്പിലാക്കുന്നതിനുള്ള ബാധ്യത സർക്കാരിനുണ്ടെന്നും, സുപ്രീംകോടതി വിധികൾ മറികടക്കുന്നതിനുള്ള ശ്രമം ആശാസ്യമല്ലെന്നുമുള്ള ഹൈക്കോടതി നിരീക്ഷണം സ്വാഗതാർഹമെന്ന് ഓർത്തഡോക്സ് സഭാ സുന്നഹദോസ് സെക്രട്ടറി ഡോ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ. നിയമ സംവിധാനം നി ലനിൽക്കേണ്ടതിന് കോടതി വിധികൾ നടപ്പിലാക്കുന്നതിന് സർക്കാർ മുൻകൈ എടുക്കേണ്ടത് ആവശ്യമാണ്. സമാധാനപരമായി പ്രശ്നം പരിഹരിക്കുന്നതിനുള്ള സർക്കാർ ശ്രമങ്ങളോട് പൂർണ്ണമായി സഹകരിക്കുമെന്നും എന്നാൽ കോടതി വിധിക്ക് വിധേയമായ സമാധാന ശ്രമങ്ങൾക്കാണ് സർക്കാർ മുൻകൈ എടുക്കേണ്ടതെന്നും അദ്ദേഹം പറഞ്ഞു. നിയമപരമായ അവകാശങ്ങൾ ലംഘിക്കപ്പെടാതെ സമാധാനപരമായ അന്തരീക്ഷത്തിൽ പ്രശ്നം പരിഹരിക്കപ്പെടാനുള്ള പരിശ്രമങ്ങൾ എല്ലാ ഭാഗങ്ങളിൽ നിന്നും ഉണ്ടാകണമെന്ന് അദ്ദേഹം കൂട്ടിച്ചേർത്തു.




പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഒന്നാം ഓർമ്മ പെരുന്നാളിനോടനുബന്ധിച്ച് തിരുമേനി യുടെ ജന്മദേശത്തെ മങ്ങാട് മാർ ഗ്രീഗോറിയോസ് പള്ളിയിൽ നി ന്നും ആർത്താറ്റ് അരമന ദേവാലയത്തിലേക്ക് നടന്ന തീർത്ഥാടന പദയാത്ര അഭിവന്ദ്യ ഡോ ഗീവർഗ്ഗീസ് മാർ യൂലിയോസ് തിരുമേനി യുടെ നേതൃത്വത്തിൽ ആരംഭിച്ചപ്പോൾ. ഭദ്രാസന സെക്രട്ടറി ഫാ. ജോ സഫ് ചെറുവത്തൂർ, തീർത്ഥയാത്ര കമ്മറ്റി ചെയർമാൻ ഫാ. വി.എം. ശാമുവേൽ, കൺവീനർ എഡ്വിൻ സഖറിയ. കെ എന്നിവർ മുൻനിരയിൽ.

## 11-ാം ചരമ വാർഷികം
## (26-08-2022)

# FR. PHILIP K. ALEX

**Kiliyilathu House**
**Kayamkulam**

ജനനം
10-10-1936



മരണം
26-08-2011

"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ച
ഈ ആചാര്യനേകുക പുണ്യം നാഥാ സ്തോത്രം"

*Inserted by loving family*


**TARIFF**

**മലങ്കരസഭ**

| | | |
|---|---|---|
| Back Page (Colour) | : | 25,000 |
| Front Inside (Colour) | : | 20,000 |
| Back Inside (Colour) | : | 20,000 |
| Inner Page (Colour) | | |
| Full ,, | : | 15,000 |
| Half ,, | : | 8,000 |
| Quarter ,, | : | 5,000 |
| Minimum (Colour) | : | 2,500 |
| Favours Block (Stamp Size) | : | 1000 |
| Full page (B&W) | : | 8000 |
| Half page (B&W) | : | 5000 |
| Quarter page (B&W) | : | 3000 |
| Matrimonial (Minimum) | : | 1000 |
| Minimum (B&W) | : | 1500 |

SCAN & PAY



**(A/c No. Malankara Sabha,**
**SBI, Devalokam Branch,**
**57017053203**
**IFSC Code: SBI N 0070820)**

കൂടുതൽ വിവരങ്ങൾക്ക്:
0481 2573234, 9947804477

Read Online


## 36th Death Anniversary of
# OOMMEN SIMON

**MANNAKUNNEL THAZHATHU VEEDU,**
**PATHANAMTHITTA P.O.**

## ON 07 AUGUST 2022



"Safe in the arms of Lord Jesus Christ"

*Inserted by*

**Sorrowing Family**

## 9th Death Anniversary
## 07th AUGUST 2022

10-04-1940



07 08 2013

In Loving Memory of

Our Pappa

# (JOHN THARAKAN K. G.)

**Kalapurackal, Ashiwarya Garden,**
**Villa No. 5**
Kuttur, Thrissur-680013

By Sorrowing Family







# സംതൃപ്തിയുടെ താക്കോൽ

ജീവിതം അർത്ഥപൂർണ്ണമാക്കാൻ മനുഷ്യന് അത്യാവശ്യം വേണ്ട ഗുണമാണ് സംതൃപ്തി. ലോകത്തിലെ ഏറ്റവും വലിയ ദരിദ്രനാണെങ്കിലും സംതൃപ്തിയുണ്ടെങ്കിൽ അവൻ ധനികനായിരിക്കും. ധനമെത്രയുണ്ടെങ്കിലും സംതൃപ്തിയില്ലെങ്കിൽ അവൻ ദരിദ്രനായിരിക്കും. കവി പാടിയിട്ടുണ്ടല്ലൊ, 'അർത്ഥമെത്ര നേടിയാലും തൃപ്തിയാക മനുഷ്യനൊരുകാലം'. യഥാർത്ഥത്തിൽ ബാഹ്യമായ ഒന്നിനും നമ്മെ തൃപ്തിപ്പെടുത്താൻ സാധിക്കില്ല. നേരെമറിച്ച് മനസ്സ് സംതൃപ്തമാണെങ്കിൽ ബാഹ്യമായ ഏത് സാഹചര്യത്തിലും സന്തോഷത്തോടെ ജീവിക്കാൻ സാധിക്കും. ഒരു വ്യക്തി അയാൾ ഏറ്റവും പ്രസക്തമെന്ന് കരുതുന്ന സംഭവങ്ങളെ അല്ലെങ്കിൽ ഘടകങ്ങളെ അടിസ്ഥാനമാക്കി ജീവിതത്തെ കുറിച്ച് നടത്തുന്ന സ്വയം വിലയിരുത്തലാണ് അയാളുടെ ജീവിതത്തിലെ സംതൃപ്തി. അതുകൊണ്ടാണ് പൗലോശ്ലീഹാ പറഞ്ഞത് ഏത് സാഹചര്യത്തിലും സംതൃപ്തിയോടെ കഴിയാൻ ഞാൻ പഠിച്ചിട്ടുണ്ട് എന്ന്. പൗലോസ് ശ്ലീഹാ തടവിലായിരുന്നപ്പോഴാണ് ഫിലിപ്യ ലേഖനം എഴുതിയത്. തടവിൽ കഴിയുന്ന ഒരാൾ സന്തോഷത്തെകുറിച്ചും സംതൃപ്തിയെകുറിച്ചുമെല്ലാം എങ്ങനെയാണ് ഇങ്ങിനെ എഴുതാൻ കഴിയുന്നത്? സാഹചര്യങ്ങൾ നന്നായിരിക്കുമ്പോൾ സന്തോഷത്തെകുറിച്ച് പറയുന്നത് അത്ര കാര്യമല്ല. എന്നാൽ ഒട്ടും സുഖകരമല്ലാത്ത സാഹചര്യങ്ങളിൽ സന്തോഷവും സംതൃപ്തിയും എങ്ങനെ അനുഭവിക്കാൻ സാധിക്കും? ഒരു ക്രിസ്ത്യാനിയെ സംബന്ധിച്ച് സാഹചര്യം ഏതായാലും സന്തുഷ്ടി അനുഭവിക്കാൻ സാധിക്കും എന്ന് പൗലോശ്ലീഹാ മനസിലാക്കി തരുന്നു. ദൈവം നൽകുന്ന കൃപകളെ സംതൃപ്തിയോടെ സ്വീകരിക്കാൻ സാധിക്കുന്നതാണ് ഈ സന്തോഷത്തിന്റെ അടിസ്ഥാനം. പൗരസ്ത്യ ചിന്തയിൽ സംതൃപ്തി നല്ലൊരു ഔഷധമായിട്ടാണ് കണക്കാക്കുന്നത് കാരണം സംതൃപ്തമായ മനസിലാണ് ശുഭാപ്തി വിശ്വാസവും ഉൽസാഹവും നിറയുന്നത്. സംതൃപ്തമായ മനസ്സുള്ള ഒരാൾക്ക് മാത്രമെ സന്തോഷമുള്ള സാഹചര്യം സൃഷ്ടിക്കാൻ സാധിക്കകയുള്ളു.

ഐക്യരാഷ്ട്ര സഭയുടെ വേൾഡ് ഹാപ്പിനെസ് റിപ്പോർട്ട് 2022ൽ 146 രാജ്യങ്ങളെ പരിഗണിച്ചതിൽ 136 സ്ഥാനമാണ് ഇൻഡ്യയുടേത്. അവസാനത്തെ പത്തിൽ വരുന്നു. ഏറ്റവും പിന്നിൽ നിൽക്കുന്നത് അഫ്ഗാനിസ്ഥാനാണ്. നമ്മുടെ സമൂഹം എത്രമാത്രം അസംതൃപ്തമാണെന്ന് നമുക്ക് മനസ്സിലാക്കാം. സമാധാനത്തിന്റെ തണലും സന്തോഷത്തിന്റെ തണുപ്പും ലഭിക്കേണ്ട വീടുകളിൽ അവ കിട്ടാതെ വരുമ്പോൾ മനുഷ്യൻ കടുത്ത നിരാശയിലേക്കും, ലഹരിയിലേക്കും, ആത്മഹത്യയിലേക്കും നയിക്കപ്പെടുന്നു. സംതൃപ്തിയുള്ള ജീവിതം നയിക്കുന്നവർക്ക് മെച്ചപ്പെട്ട മാനസിക ശാരീരിക ആരോഗ്യം ഉണ്ടായിരിക്കുമെന്ന് പഠനറിപ്പോർട്ടുകൾ കാണിക്കുന്നു. കടുത്ത നിരാശയിലൂടെ കടന്നു പോകുമ്പോഴും ജീവിതത്തിലേക്ക് തിരിച്ചു വരാൻ അല്ലെങ്കിൽ നഷ്ടപ്പെട്ട സന്തോഷം തിരിച്ചു കിട്ടാനുള്ള വാതായനങ്ങൾ നമുക്ക് ചുറ്റും ഉണ്ട്. പലപ്പോഴും അത് തിരിച്ചറിയപ്പെടാതെ പോവുകയാണ്. നഷ്ടപ്പെട്ടുപോയ ജീവിതം തിരികെ കിട്ടിയ ഒരു സ്ത്രീയുടെ അനുഭവം വായിക്കാനിടയായി. ജീവിതത്തിൽ അപ്രതീക്ഷിതമായ ദുരന്തംഏറ്റുവാങ്ങേണ്ടി വന്ന ഒരു സ്ത്രീ ആയിരുന്നു അവർ. ചെറുപ്രായത്തിൽ തന്നെ അവരുടെ ഭർത്താവ് ക്യാൻസർ ബാധിച്ച് മരണപ്പെട്ടു. ഏറെനാൾ കഴിയുന്നതിനു മുൻപ് ഒരപകടത്തിൽ തന്റെ ഏകമകനും നഷ്ടപ്പെട്ട് ജീവിതത്തിൽ ഒറ്റപ്പെട്ടു. എല്ലാ സന്തോഷവും പ്രതീക്ഷയും അസ്തമിച്ച് നിരാശയോടെ ഏകയായി കഴിയുകയായിരുന്നു. മഴയുള്ള ഒരു വൈകുന്നേരം തന്റെ ജോലി കഴിഞ്ഞ് തിരികെ വീട്ടിലേക്ക് നടക്കുമ്പോൾ ഇടവഴിയിൽ എവിടെ നിന്നോ ഒരു പൂച്ചക്കുട്ടി അവളുടെ കൂടെ കൂടി. ആട്ടിയോടിക്കാൻ പലവട്ടം ശ്രമിച്ചു പോയില്ല. അവൾ വീട്ടിലേക്ക് കയറിയപ്പോൾ അതും അകത്തേക്ക് കയറി. പുറത്ത് പെയ്യുന്ന മഴയിലേക്ക് അതിനെ ഇറക്കി വിടാൻ മനസ്സനുവദിച്ചില്ല. അല്പം ചോറും കറിയും കുഴച്ച് ഒരു പാത്രത്തിലാക്കി അതിന്റെ മുന്നിലേക്ക് വച്ചു. ആർത്തിയോടെ കഴിച്ച് പാത്രം നക്കിതുടച്ചു. അതിനുശേഷം അവളോട് മുട്ടിയുരുമി സ്നേഹം പ്രകടിപ്പിച്ചു. അതുകണ്ടപ്പോൾ അവളിൽ നിന്ന് നഷ്ടപ്പെട്ട സന്തോഷത്തിന്റെ ഒരു കണിക എങ്ങനെയോ വന്നു. വിശന്നു വന്ന ആ പൂച്ചക്കുഞ്ഞിന് ഭക്ഷണം കൊടുത്തപ്പോൾ കിട്ടിയ സന്തോഷം തന്റെ മനസിലുണ്ടാക്കിയ വ്യത്യാസം അവൾ മനസ്സിലാക്കി. ഇതുപോലെ വിശന്നിരിക്കുന്ന മനുഷ്യരെ കുറിച്ച് ചിന്തിക്കാൻ ഈ സംഭവം കാരണമാക്കി. അങ്ങനെയുള്ളവരെ തേടിചെന്ന് ആവശ്യമായ സഹായം ചെയ്യാൻ അവൾ സമയം കണ്ടെത്തി. അത് അവളുടെ ജീവിതത്തെ അടിമുടി മാറ്റി. തനിക്ക് ആരൊക്കെയോ ഉള്ളതുപോലെ. ജീവിതത്തിന് സംതൃപ്തിയും അർത്ഥവും ലഭിച്ചു. നഷ്ടപ്പെട്ടുപോയ അവളുടെ ജീവിതം ഒരു പൂച്ചക്കുഞ്ഞിലൂടെ തിരികെ കിട്ടി. ജീവിതത്തിൽ ഉണ്ടാകുന്ന പ്രതിസന്ധികളും പ്രതികൂലങ്ങളും മനസ്സിൽ ആകുലത സൃഷ്ടിച്ചേക്കാം. എന്നാൽ അതോടെ ജീവിതം തന്നെ ഇല്ലാതാകുന്നില്ല.

ഇന്ന് അസംതൃപ്തി വർദ്ധിക്കാനുള്ള കാരണങ്ങൾ നിരവധിയാണ് . പലപ്പോഴും വേണ്ടതിലധികം കാര്യങ്ങൾ ആസൂത്രണം ചെയ്യേണ്ടി വരുമ്പോഴും അവ്യക്തമായ മോഹങ്ങൾക്ക് പിന്നാലെ പോകുമ്പോഴും നമ്മുടെ സന്തോഷവും സംതൃപ്തിയും നഷ്ടമാകാൻ സാധ്യത ഉണ്ട്. ഇന്ന് നടക്കുന്ന പല മോട്ടിവേഷൻ ട്രെയിനിംഗുകളിലും കഴിവിനപ്പുറം എത്തിപിടിക്കാൻ പ്രേരിപ്പിക്കുന്നതാണ്. വലിയ ലക്ഷ്യങ്ങളെ എത്തിപിടിക്കാൻ വേണ്ടി അക്ഷീണം പരിശ്രമിക്കുമ്പോൾ ഇന്നിന്റെ സന്തോഷം നഷ്ടമാകുന്നു. നമ്മുടെ ആവശ്യങ്ങളെ കുറിച്ചും പരിമിതികളെ കുറിച്ചും ബോധ്യമുണ്ടാവുകയും, നമ്മുടെ ആവശ്യങ്ങളറിഞ്ഞ് ആകാശത്തിന്റെ കിളിവാതിലുകളെ തുറന്ന് അനുഗ്രഹങ്ങളെ ചൊരിഞ്ഞു തരുന്ന ദൈവത്തിലുള്ള വിശ്വാസവുമുണ്ടെങ്കിൽ ആകുലതകൾക്കടിസ്ഥാനമില്ല; ലഭിച്ച നന്മകളെ ഓർത്ത് സംതൃപ്തിയുള്ളവരുമായിരിക്കും. ഇതാണ് കർത്താവ് തന്റെ ഗിരിപ്രഭാഷണത്തിൽ ഓർമ്മിപ്പിക്കുന്നത്

"അതുകൊണ്ടു ഞാൻ നിങ്ങളോടു പറയുന്നതു: എന്തു തിന്നും എന്തു കുടിക്കും എന്നു നിങ്ങളുടെ ജീവന്നായിക്കൊണ്ടും എന്തു ഉടുക്കും എന്നു ശരീരത്തിന്നായിക്കൊണ്ടും വിചാരപ്പെടരുതു; ആഹാരത്തെക്കാൾ ജീവനും ഉടുപ്പിനെക്കാൾ ശരീരവും വലുതല്ലയോ? ആകാശത്തിലെ പറവകളെ നോക്കുവിൻ; അവ വിതെക്കുന്നില്ല, കൊയ്യുന്നില്ല, കളപ്പുരയിൽ കൂട്ടിവെക്കുന്നതുമില്ല എങ്കിലും സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവു അവയെ പുലർത്തുന്നു, അവയെക്കാൾ നിങ്ങൾ ഏറ്റവും വിശേഷതയുള്ളവരല്ലയോ (മത്തായി 6:25,26).

ഈ വചനങ്ങൾ നമ്മുടെ വിശ്വാസത്തെ ശക്തീകരിക്കേണ്ടതാണ്. ക്രിസ്തു നമ്മെ ശക്തമാക്കുമ്പോൾ നമുക്ക് എല്ലായ്പോഴും സന്തോഷിക്കുവാനും ഒന്നിനെ കുറിച്ചും ആകുലപ്പെടാതിരിക്കാനും പ്രാപ്തി നേടുന്നു. അതുകൊണ്ട് സംതൃപ്തിയുടെ താക്കോൽ നമ്മുടെ കൈയിൽ തന്നെയാണ്. നമ്മൾ സ്വയം തീരുമാനിക്കാതെ ലോകത്താരാൾക്കും നമ്മെ തൃപ്തിപ്പെടുത്താൻ സാധിക്കില്ല.

# പ്രസംഗപീഠത്തിലെ ദിവ്യജ്ഞാനം

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ എട്ടാം കാതോലിക്ക പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ ബാവായുടെ (1946-2021) 450-ൽപ്പരം പ്രഭാഷണക്കുറിപ്പുകളുടെ നാല് വാല്യങ്ങളാണ് ദിവ്യജ്ഞാനം. വേദപുസ്തക വാക്യങ്ങളെ അടിസ്ഥാനമാക്കിയുള്ള നൂറിൽപ്പരം പ്രസംഗക്കുറിപ്പുകളാണ് ഓരോ വാല്യത്തിലും ക്രമീകൃതമായി ക്രോഡീകരിച്ചിരിക്കുന്നത്. പ്രശസ്ത സാമൂഹിക ചരിത്രകാരനും ഗവേഷകനുമായ ഡോ. എം. കുര്യൻ തോമസ് ജനറൽ എഡിറ്ററായി സംശോധനം ചെയ്ത ദിവ്യജ്ഞാനത്തിന്റെ നാല് വാല്യങ്ങൾ മലങ്കര സഭാപിതാക്കന്മാരുടെ പ്രഭാഷണ ശൈലിയും വേദപുസ്തക വ്യാഖ്യാന കാഴ്ചപ്പാടുകളും അപഗ്രഥിക്കുന്നതിനുള്ള അക്ഷയഖനിയാണ്.

വൈദിക സ്ഥാനത്തേക്ക് 33-ാം വയസ്സിലും മെത്രാൻ സ്ഥാനത്തേക്ക് 36-ാം വയസ്സിലും നിയോഗം ലഭിച്ച ഫാ. കെ. ഐ. പോൾ 39-ാം വയസ്സിൽ കുന്നംകുളം ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായും 60-ാം വയസ്സിൽ നിയുക്ത കാതോലിക്കായും ആയി മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനായി 2010 നവംബർ ഒന്നിന് 64-ാം വയസ്സിൽ സ്ഥാനാരോഹണം ചെയ്തു. ഒരു ദശാബ്ദം (2010-2021) പ്രധാന മേലദ്ധ്യക്ഷനായി ധീരമായി മലങ്കര സഭയെ നയിച്ചു.

പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ വൈദികനും മെത്രാപ്പോലീത്തായുമായിരുന്ന കാലത്ത് എഴുതിയ (1973-2010) പ്രഭാഷണക്കുറിപ്പുകളാണ് ദിവ്യജ്ഞാനം എന്ന പേരിൽ ഡോ. എം. കുര്യൻ തോമസ് സമാഹരിച്ചിരിക്കുന്നത്. തികച്ചും യാദൃശ്ചികമായി ഡയറിക്കുറിപ്പുകളിൽ നിന്നും കണ്ടെത്തിയ ഈ പ്രസംഗക്കുറിപ്പുകളുടെ മഹത്വവും സ്ഥാനവും മനസ്സിലാക്കിയ ഡോ. എം. കുര്യൻ തോമസ് അവ നാല് വാല്യങ്ങളിലായി അതേ രൂപത്തിൽ കാര്യമായ എഡിറ്റിംഗ് നടത്താതെ അവതരിപ്പിക്കുകയാണ് എഴുത്തിന്റെയും ദർശനത്തിന്റെയും തനിമ നഷ്ടപ്പെടാതിരിക്കുവാനാണ് എഡിറ്ററുടെ കത്രിക പ്രസംഗക്കുറിപ്പുകളിൽ പ്രയോഗിക്കാതിരുന്നത്.

പ. പൗലോസ് ദ്വിതീയൻ ബാവാ ആദ്യകാലത്ത് സുപ്രസിദ്ധ കൺവൻഷൻ പ്രസംഗകനും ധ്യാനഗുരുവായി ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടില്ല. അങ്ങനെ അറിയപ്പെടണമെന്ന് അദ്ദേഹം ആഗ്രഹിച്ചിട്ടുമില്ല. കുന്നംകുളം ദേശത്തിന്റെ സംഭാഷണ ശൈലിയും പ്രയോഗങ്ങളും നീട്ടികുറുക്കലുകളും ഉൾക്കൊള്ളുന്ന നാടൻ ശൈലി പ്രയോഗങ്ങളും സംവേദന ക്രമങ്ങളുമാണ് പ. പൗലോസ് ദ്വിതീയൻ ബാവായിൽ നിറഞ്ഞുനിന്നത്. കൃത്രിമത്വമില്ലാത്ത സംഭാഷണ ശൈലിയും സത്യസന്ധമായ പ്രഭാഷണ രീതിയും വെളിപ്പെടുത്തിയത് ആ ജീവിതത്തിന്റെ സുതാര്യതയാണ്. തെറ്റെന്ന് തോന്നിയാൽ ആരോടും അത് നേരിട്ട് പറയും. പ്രസംഗത്തിലും അവ നൈസർഗ്ഗികമായി കൂട്ടിച്ചേർക്കും. അവയുടെ അവതരണത്തിലും ഭാഷയിലും കാപട്യങ്ങളോ തന്ത്രങ്ങളോ ഉണ്ടാവില്ല അവ തുറന്ന മനസ്സോടും വിടർന്ന പുഞ്ചിരിയോടുമുള്ള ആത്മാർത്ഥ നിരീക്ഷണങ്ങളായിരിക്കും. വിഷയത്തിന്റെ തീവ്രത അനുസരിച്ച് ശരീരഭാഷ വ്യത്യാസപ്പെടും. സഭയ്ക്ക് നീതി നിഷേധിക്കപ്പെടുന്ന വിഷയങ്ങൾ അവതരിപ്പിക്കുമ്പോൾ അവയുടെ ഘനഗാംഭീര്യം മുഖഭാവങ്ങളിലും അംഗചലനങ്ങളിലും പ്രകടമാകുമായിരുന്നു.

പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രഭാഷണ ശൈലിക്ക് ക്രമാനുഗതമായ വികാസ പരിണാമങ്ങൾ ഉണ്ടായിട്ടുണ്ട്. വൈദികനും മെത്രാപ്പോലീത്തായുമായിരുന്ന കാലത്ത് വേദപുസ്തക വിഷയങ്ങളിൽ കേന്ദ്രീകൃതമായിരുന്നു പ്രബോധനം. എന്നാൽ സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ ആയപ്പോൾ വിഷയ വിശകലനത്തിലും വ്യാഖ്യാനത്തിലും അവതരണത്തിലും അത്യപൂർവ്വമായ വരസിദ്ധിയാണ് നേടിയത്. ഡോ. എം കുര്യൻ തോമസ് സമാഹരിച്ചിരിക്കുന്ന ദിവ്യജ്ഞാനം ഗ്രന്ഥാവരിയിൽ ദീർഘവും ഹ്രസ്വവുമായ പ്രഭാഷണങ്ങളുണ്ട്. എന്നാൽ അധികവും വിവിധ വേദവാക്യങ്ങളിൽ അധിഷ്ഠിതമായ പ്രഭാഷണക്കുറിപ്പുകളാണ്. ദീർഘമായ പ്രഭാഷണങ്ങൾ രൂപശില്പം ചെയ്യുവാൻ ആവശ്യമായ വിഷയവിശകലനത്തിന്റെ പ്രധാന രൂപഘടനകൾ മാത്രം ഇതിൽ അവതരിപ്പിക്കുന്നു. പ്രഭാഷണത്തിലെ ആമുഖം, ഉള്ളടക്കം, ഉപസംഹാരം എന്നീ ത്രിവിധ മുഖങ്ങളിൽ ഉള്ളടക്കത്തിലെ പ്രധാന സൂചനങ്ങൾ പ്രസ്താവനകളായി ക്രോഡീകരിച്ചിരിക്കുന്നു. എല്ലാ വിഷയങ്ങളും മൂന്നോ നാലോ ഉപതലക്കെട്ടുകൾ (Sub divisions) നൽകിയാണ് പ്രഭാഷണ രൂപരേഖയിൽ (Sermon outline) അവതരിപ്പിച്ചിരിക്കുന്നത്. മലങ്കര സഭയിൽ വേദപഠനത്തിൽ നിരവധി പ്രഭാഷണ ഗ്രന്ഥങ്ങൾ ഇംഗ്ലീഷിലും മലയാളത്തിലും ലഭ്യമാണെങ്കിലും പ്രഭാഷണ/പ്രസംഗക്കുറിപ്പുകൾ അത്യപൂർവ്വമാണ്. ഇംഗ്ലീഷിൽ ഒട്ടനവധി പ്രസംഗക്കുറിപ്പുകൾ ലഭ്യമാണെങ്കിലും മലയാളത്തിൽ ഇത്തരത്തിലുള്ള ഗ്രന്ഥങ്ങൾ അധികമില്ല.

പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ദിവ്യജ്ഞാനം. ഇതിൽ പ്രകാശം പരത്തുന്നത് 450-ൽപ്പരം പ്രഭാഷണ/പ്രസംഗക്കുറിപ്പുകളാണ്. പ്രഭാഷണക്കുറിപ്പുകളുടെ ഡയറികൾ എഴുതിയതായി പ. പൗലോസ് ദ്വിതീയൻ ബാവാ ഒരിടത്തും വെളിപ്പെടുത്തിയിട്ടില്ല എന്നതാണ് പരമ യാഥാർത്ഥ്യം. കാലത്തിന്റെ വെളിച്ചമാളികയിൽ അവയ്ക്ക് അക്ഷര വെളിച്ചം ലഭ്യമായത് മഹാഭാഗ്യം. പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ദിവ്യജ്ഞാനം ഗ്രന്ഥാവരിയിൽ ദീർഘമായ പ്രഭാഷണങ്ങളും ലഘുപ്രഭാഷണങ്ങളും ഉണ്ട്. വിശദമായ പ്രഭാഷണക്കുറിപ്പുകളും ലഘുപ്രഭാഷണക്കുറിപ്പുകളുമുണ്ട്. ഇവ വിവിധ കാലഘട്ടങ്ങളിൽ രൂപപ്പെട്ടവ ആയതിനാൽ അക്കാലത്തെ സാമൂഹിക രാഷ്ട്രീയ ചലനങ്ങളും സഭാ നിലപാടുകളും ശാസ്ത്ര സാങ്കേതിക വികസന കാഴ്ചപ്പാടുകളും ഉൾച്ചേർത്തിട്ടുണ്ട്. ചരിത്രത്തിന്റെ സ്പന്ദനങ്ങളും വേദവ്യാഖ്യാനങ്ങളുമാണ് ദിവ്യജ്ഞാനം വെളിപ്പെടുത്തുന്നത്. ധ്യാനം, കൺവൻഷൻ, പെരുന്നാൾ, കൂദാശ, മോറാനായ പെരുന്നാൾ, പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ, കോൺഫ്രൻസ്, റേഡിയോ തുടങ്ങിയവയ്ക്കായി പ. പൗലോസ് ദ്വിതീയൻ ബാവാ നടത്തിയ പ്രഭാഷണങ്ങൾ എന്ന് ഇവയെ തരംതിരിക്കാം. വേദവാക്യത്തിൽ കേന്ദ്രീകൃതമായ നിരവധി പ്രസംഗക്കുറിപ്പുകൾ ഉണ്ട്. ശ്രദ്ധേയമായ വേദപുസ്തക കഥാപാത്ര പഠനങ്ങളും ഞായർദിന ഏവൻഗേലിയോൻ പ്രഭാഷണക്കുറിപ്പുകളും ഇതിൽ ഉൾച്ചേർത്തിരിക്കുന്നു

പ. പൗലോസ് ദ്വിതീയൻ ബാവായുടെ പ്രസംഗക്കുറിപ്പുകൾ അധികവും വൈദികൻ ആയിരുന്ന കാലത്തുള്ളതാണ്. എന്നാൽ മെത്രാപ്പോലീത്താ സ്ഥാനത്ത് എത്തിയശേഷം നടത്തിയ പ്രസംഗക്കുറിപ്പുകളും ഉണ്ട്. മിക്ക പ്രസംഗക്കുറിപ്പുകളിലും സ്വന്തം പ്രഭാഷണ ചാതുര്യത്തിന്റെ പരിമിതി തിരിച്ചറിഞ്ഞിട്ടുള്ള പ.

പൗലോസ് ദ്വിതീയൻ ബാവാ എന്റെ പ്രസംഗം കഷായത്തിന് തുല്യമാണ് എന്ന് പറയുന്നു. ആയുർവേദത്തിലെ കഷായം ആരും ഇഷ്ടപ്പെടാറില്ലല്ലോ. എന്നാൽ എനിക്ക് പഞ്ചസാരയിൽ പൊതിഞ്ഞ ഗുളികകളായി പ്രസംഗ സന്ദേശം നൽകാൻ കഴിയില്ല. പുട്ടിന് തേങ്ങാപ്പീര പോലെ ചിലപ്പോൾ അവതരിപ്പിക്കാൻ കഴിയും.

എങ്ങനെയായിരിക്കണം ധ്യാനം എന്ന് ഉപദേശിക്കുന്നത് സ്വതസിദ്ധ ശൈലിയിലാണ്. ധ്യാനം ഒരു പ്രസംഗമോ, വേദപഠനമോ അല്ല. ദൈവസാന്നിദ്ധ്യബോധത്തിലുള്ള ആഹ്ലാദമാണ്. നമ്മെ തന്നെ മറക്കുന്നതിനുള്ള അവസരമാണ് ധ്യാനം. ഒരു പശുക്കുട്ടി അതിന്റെ തള്ളയുടെ സമീപത്ത് നിൽക്കുമ്പോഴുണ്ടാകുന്ന അതിന്റെ മാനസികാവസ്ഥ. ഒരു കോഴിക്കുഞ്ഞ് തള്ളക്കോഴിയുടെ ചിറകിൽ ചേർന്നിരിക്കുമ്പോഴുള്ള അവസ്ഥ. ഒരു മനുഷ്യശിശു അതിന്റെ അമ്മയുടെ മാറിടത്തിൽ ചാഞ്ഞുകിടക്കുമ്പോഴുള്ള അവസ്ഥ. എന്നാൽ ധ്യാനം പലർക്കും ഉറക്കം തൂങ്ങുവാനുള്ള മണിക്കൂറുകളാണ്.

ദൈവബന്ധം പകരുന്ന ധ്യാനത്തിനുപകരം ഇപ്പോൾ കൺവൻഷനാണ് സഭയിൽ ശക്തിപ്പെടുന്നത്. ധ്യാനം ശാന്തതയ്ക്കും ഏകാന്തതയ്ക്കും മാനസാന്തരത്തിനുമുള്ളതാണ്. ഇത്തരം ശാന്തത ഇഷ്ടപ്പെടുന്നവർ സഭയിൽ കുറഞ്ഞുവരുന്നു എന്ന് പ. പൗലോസ് ദ്വിതീയൻ ബാവാ ഓർമ്മപ്പെടുത്തുന്നു.

പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ജീവിതത്തിന്റെ വിവിധ തലങ്ങളിൽ പകർന്ന പ്രസംഗപീഠത്തിലെ ദിവ്യജ്ഞാനം തലമുറകളിലേക്ക് സംവേദിക്കുവാൻ മാർഗ്ഗം തുറന്ന ഡോ. എം. കുര്യൻ തോമസിന്റെ നിസ്തന്തരമായ പ്രയത്നങ്ങൾക്ക് മലങ്കര സഭ ഹൃദയപൂർവ്വം കടപ്പെട്ടിരിക്കുന്നു. ചരിത്രത്തിൽ വിസ്മൃതമാകാൻ സാദ്ധ്യതയുണ്ടായിരുന്ന ഡയറിക്കുറിപ്പുകളിൽ നിന്നുമാണ് നാല് വാല്യങ്ങളിൽ ദിവ്യജ്ഞാനത്തിന് അക്ഷരവെളിച്ചം പകർന്നത്. മലങ്കര സഭയിലെ പിതാക്കന്മാരുടെ പ്രഭാഷണ ശൈലിയുടെ ദർശനവും രീതിശാസ്ത്രവും വിശകലനം ചെയ്യുവാൻ ഭാവിതലമുറയ്ക്ക് ഈ കൃതി വെളിച്ചം പകരും എന്ന പ്രത്യാശയോടെ ഹൃദയപൂർവ്വം പ്രസംഗപീഠത്തിലേക്ക് ദിവ്യജ്ഞാനം സമർപ്പിക്കുന്നു. ○


## വൃക്ക ആവശ്യമുണ്ട്

കൊല്ലം ഭദ്രാസനാംഗമായ യുവാവ്, വൃക്ക ചുരുക്കം മൂലം പ്രയാസം അനുഭവിക്കുന്നു ഇപ്പോൾ ഡയാലിസിസ് നടത്തി വരുന്നു. O+ ve രക്തമുള്ള ഇദ്ദേഹത്തിന് വൃക്കയും സഹായവും ആവശ്യമുണ്ട്. സൺഡേസ്ക്കൂളിന്റെയും യുവജനപ്രസ്ഥാനത്തിന്റെയും സജീവ പ്രവർത്തകനായ ഇദ്ദേഹത്തിന് മാതാവും ഭാര്യവും രണ്ട് പെൺകുട്ടികളുമുണ്ട്. സഹായ ഹസ്തങ്ങൾ തേടുന്നു.

**ഫോൺ: 9495680858, 7403265335**
**Bank Ac/ No. 0081 036311119000,**
**CSB Puthoor, Kollam,**
**IFSC CSBK 0000081**




# കുന്നകുളം ദേശത്ത് നാലാമത്തെ മേൽപ്പട്ട വാഴ്ച

**വർഗീസ് ജോൺ തോട്ടപ്പുഴ**

ആധുനിക കാലത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ കുന്നകുളത്തിൻറെ പൗരാണികമണ്ണിൽ നാലാമത്തെ മേൽപ്പട്ട വാഴ്ചയാണ് 2022 ജൂലൈ 28നു നടന്നത്. 1815 ലും 1978 ലും പഴഞ്ഞി സെൻറ് മേരീസ് (കത്തീഡ്രൽ) പള്ളിയിലും 1877ൽ ചിറളയം സെൻറ് ലാസറസ് പള്ളിയിലുമായി രുന്നു സ്ഥാനാഭിഷേകങ്ങൾ.

മേൽപട്ട വാഴ്ചയുടെ തീയതി, മുഖ്യ കാർമികൻ, വാഴിക്കപ്പെട്ട മേൽപട്ടക്കാർ എന്ന ക്രമത്തിൽ :

1815 മാർച്ച് 21 · കിടങ്ങൻ ഗീവർഗീസ് മാർ പീലക്സീനോസ് രണ്ടാമൻ തൊഴിയൂർ മെത്രാപ്പോലീത്താ /

പുലിക്കോട്ടിൽ ഒന്നാമൻ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്താ.

1877 മേയ് 17 (സ്വർഗാരോഹണപെരുന്നാൾ) : പരിശുദ്ധ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ /

കരവട്ട് ശെമവോൻ മാർ ദിവന്നാസിയോസ്, മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് (പിന്നീട് മാർ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവാ) മെത്രാപ്പോലീത്താമാർ.

1978 മേയ് 15 : പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ /

യാക്കോബ് മാർ പോളിക്കർപ്പോസ്, സക്കറിയാ മാർ ദിവന്നാസിയോസ്, മാത്യൂ സ് മാർ ബർന്നബാസ്, ഗീവർഗീസ് മാർ ദീയസ്കോറോസ്, യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്കോപ്പാമാർ.

ഇത്തവണയും നേരിട്ട് മെത്രാപ്പോലീത്താമാർ

കഴിഞ്ഞ രണ്ടു പ്രവശ്യത്തെ പോലെ ഇത്തവണയും എല്ലാവരെയും മെത്രാ പ്പോലീത്താമാരായിട്ടാണ് വാഴിച്ചത്. പരിശുദ്ധ ഔഗേൻ പ്രഥമൻ (1966, 1975), ദിദിമോസ് പ്രഥമൻ (2009, 2010), മാത്യൂസ് തൃതീയൻ (2022) കാതോലിക്കാ ബാവാമാർ നേരിട്ട് മെത്രാപ്പോലീത്താമാരായി വാഴിക്കുകയായിരുന്നു. കഴിഞ്ഞ ഒരു നൂറ്റാണ്ടിനിടയിൽ 5 തവണയായി 29 പേരാണ് നേരിട്ട് മെത്രാപ്പോലീത്താമാരായി വാഴിക്കപ്പെട്ടത്.

ആദ്യം എപ്പിസ്കോപ്പാമാരായി വാഴിക്കപ്പെട്ടവരെ പിന്നീട് മെത്രാപ്പോലീത്താമാരായി ഉയർത്തുന്ന പതിവ് ഇടക്കാലത്തുണ്ടായിരുന്നു. പരിശുദ്ധ ഗീവർഗീസ് പ്രഥമൻ (1925), ഗീവർഗീസ് ദ്വിതീയൻ (1929, 1930, 1933, 1938, 1940, 1953), മാത്യൂസ് പ്രഥമൻ (1978, 1986), മാത്യൂസ് ദ്വിതീയൻ (1991, 1993, 2006) കാതോലിക്കാ ബാവാമാരാണ് ഇപ്രകാരം 12 തവണയായി 33 എപ്പിസ്കോപ്പാമാരെ വാഴിച്ചത്.

ആദ്യം എപ്പിസ്കോപ്പാമാരായി വാഴിക്കപ്പെട്ടവരെ പിന്നീടു മെത്രാപ്പൊലീത്തമാരായി ഉയർത്തുന്ന ലളിതവും ഹ്രസ്വവുമായ ശുശ്രൂഷകൾ 20, 21 നൂറ്റാണ്ടുകളിൽ 9 പ്രാവശ്യം നടന്നിട്ടുണ്ട്. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ, മാത്യൂസ് പ്രഥമൻ, മാത്യൂസ് ദ്വിതീയൻ, ദിദിമോസ് പ്രഥമൻ എന്നീ കാതോലിക്കാബാവാമാരുടെ പ്രധാന കാർമികത്വത്തിൽ കോട്ടയം മാർ ഏലിയാ ചാപ്പൽ (1929), പഴയ സെമിനാ രി ചാപ്പൽ (1934, 1959, 1981, 1991, 1993, 2006), ദേവലോകം അരമന ചാപ്പൽ (2002), ആലുവ യുസി കോളജ് ചാപ്പൽ (1941) എന്നിവിടങ്ങളിലായി 31 എപ്പിസ്കോപ്പാമാരാണ് മെത്രാപ്പൊലീത്താമാരായി ഉയർത്തപ്പെട്ടത്. 1978 മേയ് 15ന് എപ്പിസ്കോപ്പായായ യൂഹാനോൻ മാർ അത്താനാസിയോസ്, മെത്രാപ്പൊലീത്തയാകുന്നതിനു മുൻപ് 1980 ഒക്ടോബർ 12നു കാലംചെയ്തു 1929 ഫെബ്രുവരി 16ന് എപ്പിസ്കോപ്പായായ യാക്കോബ് മാർ തെയോഫിലോസ്, 1930ൽ സീറോ-മലങ്കര റീത്തിൽ ചേർന്നു. ○



For Favours Received

Nila
Kayamkulam

Rohan George Varghese
Kayamkulam

# മാനവമിത്ര അവാർഡ് സമ്മാനിച്ചു

മലങ്കര ഓർത്തഡോക്സ് സഭയുടെ കുന്നംകുളം ഭദ്രാസനം ഏർപ്പെടുത്തിയ പരിശുദ്ധ പൗലോസ് ദ്വിതീയൻ മാനവമിത്ര പ്രഥമ അവാർഡ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് സമ്മാനിച്ചു. ഇന്നലെ (16 07.22) കുന്നംകുളം അരമനയിൽ ചേർന്ന യോഗത്തിൽ കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ യൂലിയോസാണ് അവാർഡ് സമ്മാനിച്ചത്. 100001 രൂപയാണ് അവാർഡ്. കുന്നംകുളം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടന്ന പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചാണ് അവാർഡ് നൽകിയത്. കഴിഞ്ഞ ആഴ്ച ദുബായ് സന്ദർശത്തിനിടെ യു എ.ഇ സർക്കാർ 'ഗോൾഡൻ വിസ' പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് നൽകിയിരുന്നു.

**In Ever Loving Memmory of our Beloved Appachan and Ammachi**

**10th Death Anniversary, 26-06-2022**



**MARIAMMA**

**Madathanil,**
Maalam, Manarcadu P.O
Kottayam

By Sorrowing Family

**15th Death Anniversary, 12-08-2022**



**KURUVILLA MATHEN**
(Pappachy)



# ORTHODOX CHRISTIAN YOUTH MOVEMENT

**ST. THOMAS ORTHODOX CATHEDRAL, DUBAI**



**P.O. Box: 2563, Dubai-U.A.E., E-mail: ocymdubai@gmail.com, www.stthomasocymdubai.org**

## ഉന്നത വിദ്യാഭ്യാസ സഹായ പദ്ധതി - 2022




ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജനപ്രസ്ഥാനം 2006 മുതൽ ആവിഷ്ക്കരിച്ചിട്ടുള്ള വിദ്യാഭ്യാസ സഹായ പദ്ധതിയാണ് **എഡിഫൈ കെയർ**. സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നു എന്നതിന്റെ പേരിൽ മാത്രം കഴിവുണ്ടായിട്ടും ഉന്നത വിദ്യാഭ്യാസത്തിൽ നിന്ന് പുറന്തള്ളപ്പെട്ടുപോകുന്ന നമ്മുടെ സഭാംഗങ്ങളായ കുട്ടികൾക്ക് തുടർന്ന് പഠിക്കുവാനുള്ള സാഹചര്യം സൃഷ്ടിക്കുക എന്നുള്ളതാണ് ഇതിന്റെ ഉദ്ദേശ്യം. 2022-23 അധ്യയന വർഷത്തിലേക്ക് എം.ബി.ബി.എസ്. / എൻജിനീയറിംഗ് / ബി.എസ്.സി. നഴ്സിംഗ് എൻട്രൻസിൽ മെറിറ്റ് മുഖേന ഉപരിപഠനത്തിനു യോഗ്യത നേടുന്ന അർഹതയുള്ള ഒരു വിദ്യാർത്ഥി / വിദ്യാർത്ഥിനിക്കാണ് സാമ്പത്തിക സഹായം നൽകുന്നത്. തിരഞ്ഞെടുക്കുന്ന വിദ്യാർത്ഥിയുടെ ഉപരിപഠനത്തിനുവേണ്ട മുഴുവൻ ചെലവുകളും പ്രസ്ഥാനം വഹിക്കും. ഇതിനായി അപേക്ഷാ ഫോറം പൂരിപ്പിച്ച് ആവശ്യമായ ഡോക്യുമെന്റ്സ് ഉൾപ്പെടെ, ocymdubai@gmail.com എന്ന ഇമെയിലിലൂടെയോ, The President, St. Thomas Orthodox Cathedral Youth Movement, P. O. Box: 2563, Dubai, U.A.E. എന്ന വിലാസത്തിൽ സാധാരണ തപാൽ വഴിയായോ, **2022 സെപ്റ്റംബർ 30** ന് മുമ്പ് ലഭിക്കത്തക്ക വിധത്തിൽ അയച്ച് തരേണ്ടതാണ്.

അപേക്ഷാ ഫോറത്തിനും കൂടുതൽ വിവരങ്ങൾക്കും:
ocymdubai@gmail.com / Whatsapp numbers: 0097154 495 5042, 0097158 583 3934





# മനഃപൂർവ്വം

## 24

**ഡോ. വർഗീസ് പുന്നൂസ് പണിക്കശ്ശേരിൽ**

പള്ളി കഴിഞ്ഞ് മടങ്ങുന്ന വഴി അക്കരപ്പറമ്പിലെ ശോശാമ്മച്ചിയെ ഒന്നു സന്ദർശിച്ചു പോകാം എന്ന് പത്രോസച്ചൻ ഗ്രേസിക്കുട്ടിയോട് പറഞ്ഞു. "അങ്ങോട്ടേങ്ങും ഞാനില്ല. അവിടെ ചെന്നാൽ പരാതി കേട്ട് തലമരവിച്ചു പോകും. നല്ലൊരു ഞായറാഴ്ചയുടെ സന്തോഷം പോയി കിട്ടും". ചാക്കോച്ചന്റെ മരണ ശേഷം ശോശാമ്മച്ചി തനിച്ചാണല്ലോ, ഇന്നാണെങ്കിൽ പള്ളിയിലും കണ്ടില്ല. അമ്മയെ ഇടയ്ക്കൊക്കെ ഒന്നു അന്വേഷിച്ചേക്കണേ എന്നു പറഞ്ഞാണ് മക്കൾ പോയത്, ഒന്ന് പോയി ക്ഷേമം അന്വേഷിക്കാം എന്ന വിചാരം അവിടെ അവസാനിച്ചു.

ചില വ്യക്തികൾ അങ്ങനെയാണ്-ആരെ കണ്ടാലും തന്റെ ദുരിതങ്ങൾ പറഞ്ഞുകൊണ്ടിരിക്കും. ജനിച്ച നാൾ മുതൽ താൻ നേരിട്ട വേദനകൾ, വിവേചനങ്ങൾ, ഇല്ലായ്മകൾ, ഇപ്പോഴും അനുഭവിച്ചുകൊണ്ടിരിക്കുന്ന ഒറ്റപ്പെടുത്തലുകൾ, കൊച്ചാക്കലുകൾ, കളിയാക്കലുകൾ, ശത്രുതകൾ ഇവയുടെ എല്ലാം അക്കൗണ്ടുകൾ അപ്ഡേറ്റ് ചെയ്ത് സൂക്ഷിച്ചിരുന്ന വ്യക്തികളുണ്ട്. തീയതിയും സമയവും വെച്ച് മറ്റുള്ളവർ തനിക്കു ചെയ്ത ദ്രോഹങ്ങളും മുറിപ്പെടുത്തലുകളും എല്ലാം കേൾവിക്കാരോട് സംസാരിക്കുന്നത് വളരെ ദണ്ഡപ്പെട്ടാണ് ഇവ മാത്രമല്ല, തന്റെ രോഗലക്ഷണങ്ങൾ, അസുഖങ്ങൾ എന്നിവയുടെ ലിസ്റ്റും വളരെ വിശദമായി അവതരിപ്പിച്ച് അവരെ മുഷിപ്പിക്കും.

മറ്റു വ്യക്തികളെപ്പറ്റിയും വളരെമോശം അഭിപ്രായമായിരിക്കും ഇവർക്ക്. "ആരെപ്പറ്റിയെങ്കിലും ഒരു നല്ല വാക്ക് അപ്പന്റെ വായിൽ നിന്നും കേട്ടിട്ട് മരിച്ചാൽ മതിയായിരുന്നു" എന്ന് മക്കളും മരുമക്കളും ആത്മഗതം ചെയ്തു പോകും. അയൽപക്കത്തെ കുട്ടിക്ക് എല്ലാ വിഷയത്തിലും അ പ്ലസ് കിട്ടിയെന്നറിഞ്ഞപ്പോൾ, "അതിലിപ്പം എന്താകാര്യം എല്ലാവർക്കും അ പ്ലസ് കിട്ടുന്ന കാലമല്ലേ" എന്നായിരിക്കും മൂപ്പരിൽ നിന്ന് ഉടനുണ്ടാകുന്ന പ്രതികരണം. പള്ളിയിൽ പുതിയ അച്ചൻ വികാരിയായി വന്നു എന്നറിഞ്ഞാലുടനെ "ഓ ഇന്നായിടത്തെ പൗലോസിന്റെ മകനല്ലേ? അവന്റെയൊക്കെ മുൻതലമുറ കൂലി വേലക്കാരായിരുന്നു. പണ്ടൊക്കെ വലിയ തറവാടുകളിൽ നിന്നായിരുന്നു അച്ചൻമാർ ഉണ്ടായിരുന്നത്. കാലം പോയ പോക്ക്! ഇനി കൈമുത്താൻ ചെല്ലണമല്ലോ."

ഇത്തരക്കാരെ നമുക്ക് ഓരോരുത്തർക്കും പരിചയമുണ്ട്. ഒരുപക്ഷേ നാം തന്നെയായിരിക്കും ഇവർ! എത്രമാത്രം നെഗറ്റിവിറ്റി (Negativity) ആണ് ഇത്തരം സംസാരങ്ങൾ പുറത്തേക്കും അകത്തേക്കും പ്രസരിപ്പിക്കുന്നത്! സ്ഥിരമായ ഇത്തരം സംസാരങ്ങൾ നടക്കുന്ന ഇടങ്ങൾ (വീടായാലും, പള്ളി ഓഫീസ് ആയാലും) വളരെ വിഷലിപ്തമായ ഒരു അന്തരീക്ഷമാണ് സൃഷ്ടിക്കുക.

നാവിൽ നിന്ന് പുറത്ത് വരുന്ന വാക്കുകളുടെ ഉറവിടം മനസ്സിലെ ചിന്തകളാണ്. മനസ്സിലെ ചിന്തകളെ സ്വയം വിലയിരുത്താൻ നാം ശീലിക്കേണ്ടിയിരിക്കുന്നു. നെഗറ്റീവ് ആയിട്ടുള്ള ഓർമ്മകളെയും അനുഭവങ്ങളെയും സെലക്ടീവ് ആയി തെരഞ്ഞെടുക്കാനുള്ള പ്രവണത നമ്മിൽ പലർക്കുമുണ്ട്. മറ്റുള്ളവരുടെ ദുഷ്ടതയുടെ മുമ്പിലെ നിസ്സഹായനായ രക്തസാക്ഷിയാണ് താൻ എന്ന മട്ടിലാണ് പലരുടെയും ചിന്താശൈലി. ഈ ചിന്താശൈലി വാക്കുകളായി പുറത്തേക്ക് വരുന്നു. ആ വാക്കുകൾ മറ്റുള്ളവരിൽ ഉണ്ടാകുന്ന വിരസതയും, സന്തോഷ ഹനനവും ഒരുപക്ഷേ അവർ അറിയുന്നുണ്ടാവില്ല. സ്വന്തം ചിന്തകളെ വസ്തുനിഷ്ഠമായി വിലയിരുത്തുന്നതിനും, സ്വയം വിമർശിക്കുന്നതിനുമുള്ള ഒരു കഴിവ് നമുക്ക് ഉണ്ടാകേണ്ടിയിരിക്കുന്നു. സന്തോഷം (തനിക്കും, മറ്റുള്ളവർക്കും) ഉണ്ടാകാതെ വാക്കുകൾ പറയാതിരിക്കാനുള്ള പരിശീലനം വീടുകളിൽ തന്നെ ഉണ്ടാകണം.

അനീതിക്കെതിരെ പരാതിപ്പെടരുത് എന്നോ, തെറ്റു കണ്ടാൽ വിമർശനമോ പാടില്ല എന്നല്ല പറഞ്ഞു വരുന്നത്. പക്ഷേ വെറുപ്പിക്കുന്ന മട്ടിൽ പരാതികളുടെ ആവർത്തനവും സദാ ഉള്ള കുറ്റപ്പെടുത്തലുകളും ആവരുത് എന്ന തത്വമാണ് പാലിക്കേണ്ടത്.

പ്രസന്നമായ മുഖഭാവം, സന്തോഷം പ്രസരിപ്പിക്കുന്ന ശരീരഭാഷ (body language) എന്നിവ ചിലർക്ക് സ്വായത്തമായിട്ടുണ്ട്. അല്ലാത്തവർ അവ ശീലിച്ചെടുക്കാവുന്നതേയുള്ളൂ. അപ്രിയമായ ചില സത്യങ്ങൾ പറയേണ്ടി വന്നാലും അത് മറ്റുള്ളവരെ വേദനിപ്പിക്കുകയും, വെറുപ്പിക്കുകയും ശത്രുക്കളാക്കുകയും ചെയ്യാത്ത രീതിയിൽ പറയാൻ പരിശീലിക്കണം

നല്ല ചിന്തകൾ മനസ്സിൽ, നല്ല വാക്കുകൾ നാവിൽ, പ്രസന്നത മുഖഭാവത്തിൽ മറ്റുള്ളവരോടുള്ള കരുതൽ പ്രവർത്തിയിൽ ഇവയല്ലേ യഥാർത്ഥത്തിൽ ഓർത്തഡോക്സി? പരിശുദ്ധാത്മാവിന്റെ പ്രവർത്തനഫലങ്ങളായ ഈ മനോലാവണ്യം നമുക്ക് സ്വായത്തമായെങ്കിൽ .

തുടരും

**BRIDEGROOM WANTED**

Orthodox parents invite proposal for their daughter, Msc BEd 36/160 presently working in a Govt school Teacher permanent Post Malappuram, from educated & employed boys.

Contact No

**Mob: 8089167720**

**BRIDE WANTED**

Orthodox parents from Mumbai invite proposals from God fearing girls for our son- 29/165 cm/ B-Tech E. E. Engineer working in Mumbai.(Pathanamthitta Dist). Seeks suitable alliance from girls employed in Mumbai.

Contact No:

**Mob: 8976004007**

**BRIDEGROOM WANTED**

Orthodox parents seeks proposals for their daughter 26 years, 159 cms, BAMS (Ayurveda Doctor). Parents invites proposals form Orthodox boys professionally qualified.

Contact No.

**Mob: 6282649325**

**BRIDE WANTED**

ഓർത്തഡോക്സ് യുവാവ് 32/172 BSc Hotel management + 2 years bakery international course + one year pastry cake course (both studied at Dubai). Dubai ൽ 11 വർഷമായി ഒരു അമേരിക്കൻ കമ്പനിയിൽ Pastry Chef ആയി ജോലി ചെയ്യുന്നു.

Contact No:

**m4 id.: 4334762**

**Mob. 9744880044, 9947778660**

**BRIDEGROOM WANTED**

കാഴ്ച /കേൾവി പരിമിതി (ചെറിയ കുറവ്) ഉള്ള ചാർട്ടേർഡ് ക്കൗണ്ട്സ് /ഡോക്ടർസ് /ബാങ്ക് /കോളേജ് /ഹയർസെക്കന്ററി ടീച്ചേർസ് /ഗവണ്മെന്റ് ഉദ്യോഗസ്ഥർ എന്നിവരിൽ നിന്നും ഇതേ വിഭാഗത്തിൽപെട്ട ഓർത്തഡോക്സ് യുവതിക്ക് 26,157 cm ആലോചനകൾ ക്ഷണിക്കുന്നു. കുറവുകൾ ഇല്ലാത്തവരെയും പരിഗണിക്കും. സാമ്പത്തികം പ്രശ്നമല്ല.

Contact No:

**7510627559**

**BRIDE WANTED**

ഓർത്തഡോക്സ് യുവാവ് 31 വയസ്സ് Height 5' 9" Mumbai യിൽ IT പഠിച്ചു കഴിഞ്ഞതിനുശേഷം USA യിൽ Boston University (North Eastern University) യിൽ നിന്നും കമ്പ്യൂട്ടർ സയൻസിൽ MS (Master Study) കഴിഞ്ഞ് California USA യിൽ Sr. software Engineer ആയി HIB-Visa (Work Permit)ൽ ജോലി ചെയ്യുകയും ചെയ്യുന്നു. USA യിൽ പഠിച്ചുകൊണ്ടിരിക്കുന്നതോ, ജോലി ചെയ്തു കൊണ്ടിരിക്കുന്നതോ ആയ പെൺകുട്ടിയുടെ മാതാപിതാക്കളിൽ നിന്നും ആലോചനകൾ ക്ഷണിച്ചു കൊള്ളുന്നു

Contact No : **09221272320**

## സൺഡേസ്ക്കൂൾ പ്രസംഗ സഹായി

കഴിഞ്ഞ 16-ൽ പരം വർഷങ്ങളായി സൺഡേസ്ക്കൂളിലും ബാലസമാജത്തിലും സഹപാഠ്യമത്സരങ്ങൾക്കായി വന്ന പ്രസംഗ വിഷയങ്ങളും ഇനിവരാൻ സാധ്യമായതും നിശ്ചിത സമയ പരിധിക്കുള്ളിൽ തീരത്തക്കവണ്ണം തയ്യാറാക്കിയ ഒരു ഉത്തമഗ്രന്ഥം. കൂടാതെ ബൈബിൾ കഥകളും ഉപന്യാസങ്ങളും ഉൾപ്പെടുത്തിയിട്ടുണ്ട്. ഇത് പഠിച്ച് മത്സരങ്ങളിൽ അവതരിപ്പിച്ച കുട്ടികൾ പലപ്രാവശ്യം സഭാ തലം വരെ വിജയിച്ചിട്ടുണ്ട്. ബുക്ക് ലഭിക്കുന്ന സ്ഥലങ്ങൾ: കോട്ടയം എം.ഒ.സി. പബ്ലിക്കേഷൻസ്, പരുമല പ്രധാന ബുക്ക് സ്റ്റോളുകൾ.

നേരിട്ട് ആവശ്യമുള്ളവർ -

**ഫോൺ: 9400463825;**

**മൂന്നാം പതിപ്പ് - 230 പേജ്, വില - 200 രൂപ;**

**By post : 250/**

**കെ.എം. ജോർജ് അക്കാദമി പബ്ലിക്കേഷൻസ്**
**കുടാരപ്പള്ളിൽ, ചെങ്കുളം പി.ഒ., ഓയൂർ**
**കൊട്ടാരക്കര, കോല്ലം-691510**
**ഫോൺ: 9400463825**

## പുസ്തക പ്രസിദ്ധീകരണം നിറുത്തുന്നു

50 വർഷമായി സഭാ സംബന്ധമായ പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചു വരുന്ന മാങ്ങാനം കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, ഭൂരിപക്ഷം സഭാംഗങ്ങളും നിത്യവും ബൈബിളും ആത്മപ്രചോദനപരമായ പുസ്തകങ്ങളും വായിക്കാത്ത പശ്ചാത്തലത്തിൽ പുസ്തക പ്രസിദ്ധീകരണം നിറുത്തുന്നു. സ്റ്റോക്കുള്ള പുസ്തകങ്ങൾ 31-10-2022 വരെ വിൽക്കുന്നതായിരിക്കും (കമ്മീഷൻ 33%) ഞങ്ങളുടെ എല്ലാ സ്നേഹിതർക്കും അഭ്യുദയ കാംക്ഷികൾക്കും നന്ദി.

**കെ.വി. മാമ്മൻ, കോട്ടയ്ക്കൽ**
**പി.ബി. 10, മാങ്ങാനം.**
**കോട്ടയം-18, ഫോൺ: 0481-2578936**

## പള്ളികൾ മനോഹരമാക്കൂ

Vinyle, Carpet tyle, Synthetic carpets, Belgium Centre Carpets എന്നിവ ഉപയോഗിച്ച് ഞങ്ങൾ നേരിട്ടെത്തി വർക്കുകൾ ഏറ്റെടുത്ത് ചെയ്യുന്നു. വിവിധതരം ഇംപോർട്ടഡ് ഡോർമാറ്റുകളുടെ വിപുലമായ ശേഖരം!

പള്ളികളിൽ, വീടുകളിൽ, ഓഫീസ് അകത്തളങ്ങൾ...
എവിടെയും, നിങ്ങളുടെ വർക്കുകൾ, ചെറുതോ വലുതോ ആകട്ടെ, ഷോറൂം സന്ദർശിക്കൂ..

**ഫോൺ: 0481-2571126, 2574183**
**0484-3292390 മൊബൈൽ: 9447259003**

## എം.എ. കയർ ഹൗസ്

**ജീ-മാർട്ടിനു സമീപം**
**കഞ്ഞിക്കുഴി, കോട്ടയം**



ജോസഫ് മാർ
പക്കോമിയോസ്
മെത്രാപ്പോലീത്തായുടെ
31-ാം ഓർമ്മ (ഓഗസ്റ്റ് 19),
മുളക്കുളം കർമ്മേൽകുന്ന് പള്ളി



തോമസ് മാർ
അത്താനാസിയോസ്
മെത്രാപ്പോലീത്തായുടെ 4-ാം
ഓർമ്മ (ഓഗസ്റ്റ് 24), ഓതറ
സെന്റ് ജോർജ് ദയറാ



മാത്യൂസ് മാർ
ഈവാനിയോസ്
മെത്രാപ്പോലീത്തായുടെ
42-ാം ഓർമ്മ (ഓഗസ്റ്റ് 31,
പാമ്പാടി ദയറാ)



അൽവാറീസ് മാർ
യൂലിയോസ് മെത്രാപ്പോലീത്താ
യുടെ 99-ാം ഓർമ്മ
(സെപ്റ്റം. 23, പഞ്ചിം
സെ. മേരീസ് പള്ളി, ഗോവ)

Death Anniversary
20-08-2022

In Lov.ng Memory of

## REV. FR. K.M.OOMMEN

Keethalatharayil Cheriyanadu,
Chengannur



'ആചാര്യശ്രേഷ്ഠാ മശിഹാ കുദാശകളർപ്പിച്ചോരീ
ആചാര്യനേകുക പുണ്യം നാഥാ സ്തോത്രം

With prayers family members

REMEMBRANCE

6TH ANNIVERSARY
ON 30TH AUGUST 2022



## ANNAMMA MATHEW

**(8-7-1941 to 30-8-2015)**

**(D/o. Late Mr. M.C. George and
Late Mrs. Thankamma George,
Kulathintekizhakkathil,
Near Kadisa Orthodox Cathedral,
Kayamkulam, Dist. Alappuzha)**

Your life was a blessing
Your memory a treasure
You are loved beyond words
and missed beyond measure

*Your Ever loving :*

Prof Mathew Thomas (Husband)
Malad-Mumbai
Thomas and Reny Thomas
Elizabeth and Eapen Varghese
Doting G/C Annie, Rhea and Grace
Susamma Zacharias (Sister) and family



അഭി. ഗീവർഗീസ് മാർ പീലക്സിനോസ്
മെത്രാപ്പോലീത്താ

പ്രാർത്ഥനാപൂർവ്വം
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, ആറാട്ടുപുഴ

## BUSINESS ASSOCIATES



*The most trusted, 153 year old Indian company is on the look out for smart people as a part of the expansion of the financial company in every district of Kerala.*

***Priority for the above candidates are listed below:***



1. Ex NRI2. VRS / Recently Retired officials
3. Recently Retired Teachers
4. Graduated Home Makers
5. Mutual Fund Advisors
6. General Insurance Consults
7. Tax Consultants
8. Real Estate Consultants
9. Young Business People

Minimum Qualification : Plus 2
Age : 30 - 65 years

NB: ONLY 15 CANDIDATES PER DISTRICT

Kindly contact via call for a personal interview
[illegible]

## 50th Wedding Anniversary on 22/08/2022



**E.U. JacoB** (Rtd. Teacher)
&
**Annamma Jacob**
(Rtd District Womens welfare officer-Development Department)

**Ezhakunnel House,**
**Vakathanam P.O.**
**Kottayam-686538, Mob: 9400663137**

ഞങ്ങളെ ഇന്നേയോളം കാത്ത ദൈവത്തിന് സ്തുതി

*മക്കൾ*
**ബിന്ദു സൂസൻ, ബിജി മേരി, ബിജു**

*മരുമക്കൾ*
**ഫാ. മോഹൻ ജോസഫ്, ജനീസ് ജോൺസൺ, അനുരാജ് മാത്യു**

കൊച്ചുമക്കൾ
**ഏബൽ, ആൾഡ്രിൻ, ജോർജ്ജി, ആൻ മറിയം, എബിൻ, ആൽബി**

GSTIN : 32AEEPD3742C1ZA



പള്ളികളുടെ
മനോഹാരിതയ്ക്കു വേണ്ടി
മദ്ബഹായും പള്ളി ഹാളുകളും,
വിദേശ നിർമ്മിത സിന്തറ്റിക്ക് കാർപ്പറ്റുകളും
കയർ കാർപ്പറ്റുകളും ഉപയോഗിച്ച്
ആകർഷണീയമായി ഫർണിഷിംഗ്
ഓർഡർ അനുസരിച്ച്
ചെയ്തു കൊടുക്കുന്നു

## PEEJAY COIR & CARPET FURNISHING COMPANY

East of St. Thomas Orthodox Church, Alleppey, Kerala.
**Mob : 9495268869 / 8921627661**

Proprietor
**K. V. DANIEL**

• 30 വർഷത്തെ പാരമ്പര്യം • പരിചയ സമ്പന്നരായ ജോലിക്കാർ



കോയമ്പത്തൂർ ഭാരതിയാർ യൂണിവേഴ്സിറ്റിയിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ പി.എച്ച്ഡി. നേടിയ ഫാ.റെജി അലക്സാണ്ടർ. ചെങ്ങന്നൂർ പുത്തൻകാവ് തറേക്കാട്ട് റ്റി. എ. അലക്സാണ്ടറിന്റെയും ശോശാമ്മയുടേയും മകനും, ഓണക്കൂർ സെന്റ് ഇഗ്നാത്തിയോസ് സെഹിയോൻ ഓർത്തഡോക്സ് പള്ളി വികാരിയും, രാജഗിരി വിശ്വജ്യോതി കോളേജിലെ ഇംഗ്ലീഷ് വിഭാഗം മേധാവിയുമാണ്.



നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസനസെക്രട്ടറി ആയി St. Vladimir's ഓർത്തഡോക്സ് സെമിനാരി പ്രൊഫസറും ബ്രോങ്ക്സ് (ന്യൂയോർക്ക്) സെയ്ന്റ് മേരിസ് ഓർത്തഡോക്സ് ഇടവക വികാരിയും ആയ ഫാ. ഡോ. വർഗ്ഗീസ് എം.ഡി.യെ തെരഞ്ഞെടുത്തു. കോന്നി സെ. ജോർജ് മഹാ ഇടവകാംഗമാണ്. ഡോ. സ്മിത സൂസൻ വർഗീസ് സഹധർമിണി ആദർശ് പോൾ വർഗീസും ഏഞ്ജല വർഗീസും മക്കൾ.



മലബാർ ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുത്ത ഫാ. ബോബി പീറ്റർ. ചാത്തമംഗലം സെ. തോമസ് ഇടവകാംഗവും കണ്ണൂർ സെ. തോ മസ് ഇടവക വികാരിയുമാണ്. നവജ്യോതി moms കേന്ദ്ര വൈസ് പ്രസിഡന്റ്, മലബാർ ഭദ്രാസന പ്രീമാരിറ്റൽ കോഴ്സ് ഡയറക്ടർ എന്നീ നി ലകളിൽ പ്രവർത്തിക്കുന്നു. സഹധർമ്മിണി: എലിസബത്ത് വർക്കി. മക്കൾ: സാൻഗ്രിയൽ, അബിഗയിൽ



ഫാ. തോമസ് ജോർജിന് സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും വേദശാസ്ത്രത്തിൽ ഡോക്ടറേറ്റ് ലഭിച്ചു. St. Basil's Ninth Homily of Hexaemeron and Ecotheologies in India എന്ന വിഷയത്തിലാണ് ഡോക്ടറേറ്റ് പഠനം പൂർത്തീകരിച്ചത്. തിരുവനന്തപുരം നാലഞ്ചിറ സെ. മേരീസ് ഇടവകയിൽ അഡ്വ. പി.റ്റി. ജോർജിന്റെയും എലിസബേത്തിന്റെയും മകൻ. പുയപ്പള്ളി സെ. പീറ്റേഴ്സ് & സെ. പോൾസ് ഇടവക വികാരി. സഹധർമിണി: അനില എൽസ തോമസ്. മകൻ അഹറോൻ ജോർജ് തോമസ്.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അഖില മലങ്കര പ്രാർത്ഥനായോഗം കേന്ദ്ര ജനറൽ സെക്രട്ടറിയായി ഫാ. മത്തായി കുന്നിൽ നിയമിതനായി. പുലിയൂർ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയാണ് മാതൃ ഇടവക



അഖിലമലങ്കര പ്രാർത്ഥനായോഗം ട്രഷറർ ആയി നിയമിതനായ പി.എസ്. ജോർജ് ഉറുമ്പിൽ. കൂരോപ്പട സെ. ജോൺസ് ഇടവകാംഗമാണ്. ഇദ്ദേഹം നിലവിൽ പ്രാർത്ഥനായോഗം കോട്ടയം ഭദ്രാസന സെക്രട്ടറിയായി പ്രവർത്തിച്ചുവരുന്നു.



സെക്കണ്ടറാബാദ് സെന്റ് ആൻഡ്രൂസ് ഓർത്തഡോക്സ് ഇടവകാംഗങ്ങളായ രാജേഷ് മാത്യു-സുജ രാജേഷ് ദമ്പതികളുടെ പുത്രി അനന്യ മറിയം രാജേഷ് ബാംഗ്ലൂർ സെന്റ് ജോസഫ്സ് യൂണിവേഴ്സിറ്റിയിൽ നിന്നും പി.ജി. മാസ് കമ്മ്യൂണിക്കേഷൻ & ജേർണലിസം പരീക്ഷയിൽ ഒന്നാം റാങ്ക് നേടി ഗോൾഡ് മെഡലിനർഹയായി. അനന്യ ഇപ്പോൾ അമേരിക്കൻ കമ്പനിയായ റോയിട്ടേഴ്സിൽ ബാംഗ്ലൂരിൽ ജോലി ചെയ്യുന്നു. കോട്ടയം താഴത്തങ്ങാടി എറികാട്ട് കുടുംബാംഗമാണ്.



India Book of Records ൽ ഇടം ലഭിച്ച തുമ്പമൺ ഭദ്രാസനത്തിലെ പ്രക്കാനം സെന്റ് മേരിസ് ഓർത്തഡോക്സ് വലിയപള്ളി ഇടവക അംഗം കുഴിമുറിയിൽ ജോൺ കെ. വർഗീസിന്റെയും (ജയ്സൺ) ബ്ലെസ്സി ജോണിന്റെയും മകൾ ഐറിൻ റേച്ചൽ ജോൺ.





എൻവയൺമെന്റൽ സയൻസിൽ (മൈക്രോബയോളജി) എംജി സർവകലാശാലയിൽ നിന്ന് പിഎച്ച്ഡി നേടിയ പാമ്പാടി ട്രോപ്പിക്കൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇക്കോളജിക്കൽ സയൻസിലെ സീനിയർ സയന്റിസ്റ്റ് റോഷിനി സൂസൻ ഏലിയാസ്. പുതുപ്പള്ളി എഴുത്തുപള്ളിയിൽ എലിയാസ് വർഗീസിനെയും ജോളിയുടെ യും മകൾ. സൗത്ത് പാമ്പാടി സെന്റ് തോമസ് പള്ളി ഇടവകയിൽ നെടുങ്ങോട്ടുമല പുത്തൻപറമ്പിൽ തോമസുകുട്ടി വർഗീസിന്റെ ഭാര്യ.



കൊച്ചി ശാസ്ത്ര സാങ്കേതിക സർവ്വകലാശാലയിൽ നിന്ന് കംപ്യൂട്ടർ സയൻസിൽ ഡോക്ടറേറ്റ് നേടിയ എലിസബത്ത് ബി. വർഗീസ്. കാർത്തികപ്പള്ളി ബഥാന്യയിൽ എം.ജി. വർഗ്ഗീസിന്റെയും ബാവമ്മയുടേയും മകളാണ്. ഭർത്താവ് കല്ലുംപള്ളി തേജസ്സിൽ ബിബിൻസ് ജോസഫ്.

25th Death Anniversary
31-08-1997



## അമ്മുക്കുട്ടി ജോർജ്

അമ്പ്രയിൽ
തിരുവല്ല

'കരുണ നിറഞ്ഞവനേ
പുനരുത്ഥാനത്തിൽ...
നിന്നുടെ സൃഷ്ടിയെ നീ
പുതുതാക്കീടണമേ...

---

ഓർമ്മയായിട്ട് ഒന്നാം വർഷം, 29-08-2022



## LISSIAMMA SKARIA

**Nellickappallil Bethel (H)**
**Olloorpadi, Anikad P.O.,Mallappally**

"നിന്റെ മഹത്വമുദിക്കുംനാൾ
നിൽക്കണമിവൾ വലഭാഗത്തിൽ"

Inserted By:-
ഏബ്രഹാം സ്കറിയ
*മക്കൾ:*
അഭിഷേക് സ്കറിയ - ഷീന
അനിൽ സ്കറിയ - ഡോ. സുബി
*കൊച്ചുമക്കൾ:* ജെയ്ഡൻ, ജോനാ

---

**മലങ്കരസഭ**

എല്ലാമാസവും 10-ന് പ്രസിദ്ധീകരിക്കുന്നു
വായിക്കുക.. വളരുക..
വരിക്കാരാകുക...

---

36th Death Anniversary
22-08-2022



## P.C. CHACKO

(കുഞ്ഞച്ചൻ)

**പാലാക്കുന്നേൽ**
**എറികാട്,**
**പുതുപ്പള്ളി**

*Inserted By.-*
Annamma Chacko (Wife)
Jameskutty P. Chacko & Family
Jessymol & Family

---

14-ാം ഓർമ്മ
13-09-2022



## വന്ദ്യ. പി.സി. യോഹന്നാൻ റമ്പാൻ

(വന്ദ്യ പി.സി. യോഹന്നാൻ റമ്പാച്ചന്റെ പതിനാലാം ഓർമ്മ പെരുന്നാൾ സെപ്റ്റംബർ 12, 13 തീയതികളിൽ പാമ്പാടി ദയറായിൽ ആചരിക്കുന്നു).

സന്തപ്ത കുടുംബാംഗം

---

സ്വർഗ്ഗത്തിലെ രണ്ടാം
പിറന്നാൾ
01-08-2022



## NISHA RAJ

Ennackal,
Kanjirathinmood
Puthupally

സന്തപ്ത കുടുംബാംഗങ്ങൾ
ഒരിക്കലും മരിക്കാത്ത ഓർമ്മകളുമായി



## അഭി. ഗീവർഗീസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ

പ്രാർത്ഥനാപൂർവ്വം

**കൊച്ചുപറമ്പിൽ & മാടപ്പറമ്പിൽ**
**കുടുംബാംഗങ്ങൾ**

Don't let your Neck Bug you

With a Scar

Scarless Thyroid Surgery

SOMETIMES IT'S GOOD TO BE A LOOSER IN LIFE

STAY FIT NOT FAT

Bariatric Surgery

**Department of General Surgery & Minimal Access**

**Laparoscopic / keyhole surgery** for :
Gallbladder stone, Hernia, Hiatal Hernia, Vericose Veins
Appendix, Benign & Malignant Breast Disease, Anal Disorders, etc.

No. 46, 14 th Mile / Kayamkulam - Pathanapuram Road / Melood P.O,
Adoor, Kerala 691554




Helpline : 04734 219500, 223377, 226520, 9497529017, 8078309017, 9188619301

